2008

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം



# മലങ്കരസഭ

Rs. 10

മാർച്ച്

M A L A N K A R A S A B H A



'നിത്യ വിശ്രമത്തിലേക്ക്'

**അഭി. ഡോ. തോമസ് മാർ മക്കാറിയോസ്**

(കാനഡ, യു.കെ., യൂറോപ്പ് ഭദ്രാസന മെത്രാപ്പോലീത്ത)



**Easter ആശംസകൾ**

മലയാളിയുടെ കാഴ്ചകളിൽ കൂത്തരങ്ങായ

## തൃക്കുന്നത്തു സെമിനാരി

ചിലർക്കിത് സ്വത്തിന്റെ പ്രശ്നം

സത്യം തേടുന്നവർക്കോ?

കോടതി വിധികൾ ദൈവവാക്കുകളെന്ന് ഗുരുജനങ്ങൾ

അത് എങ്ങനെ ലംഘിക്കണമെന്ന് പുതിയ പാഠങ്ങൾ!

നീതിയുടെ നിലവിളികൾ!

ഇത് ആരുടേത്?

ചരിത്രം?

തെളിവുകൾ?

കോടതി വിധികൾ?

വായനക്കാർ തീരുമാനിക്കട്ടെ



തൃക്കുന്നത്തു സെമിനാരി ചാപ്പൽ



പ്രധാന കവാടം



അരമന



പുരാവസ്തുക്കൾ

ലക്കം 3,
പുസ്തകം 64
മാർച്ച് 2008



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

# മലങ്കരസഭ

ദേവലോകം, കോട്ടയം - 686 038. ഫോൺ: 0481 - 2573234
Fax : +91 481 2573234



### വരിസംഖ്യ

| | |
|---|---|
| ***ഇന്ത്യയിൽ*** | |
| ഒറ്റപ്രതി | : 10 രൂപ |
| ഒരു വർഷം | : 100 രൂപ |
| 5 വർഷം | : 500 രൂപ |
| 12 വർഷം (ആയുഷ്ക്കാലം) | : 1000 രൂപ |
| ***വിദേശത്തേക്ക്*** | |
| ഒരു വർഷം | : 1000 രൂപ |




## ഉൾത്തുടിപ്പുകൾ

CONTENTS




# സത്യബോധം-നീതിബോധം: മൗലിക ധർമ്മം

മലങ്കരസഭയുടെ അങ്കമാലി ഭദ്രാസന കേന്ദ്രമായ തൃക്കുന്നത്തുസെമിനാരിയിൽ വിഘടിതവിഭാഗം നിയമ വിരുദ്ധമായും മര്യാദരഹിതമായും നടത്തിവരുന്ന കയ്യേറ്റ ശ്രമങ്ങൾക്ക് സർവ്വ നിയമവാഴ്ചകളെയും ലംഘിച്ചുകൊണ്ട് കേരള സർക്കാർ നൽകി വരുന്ന പിൻതുണയിൽ സഭാമക്കൾക്ക് ശക്തമായ പ്രതിഷേധമാണുള്ളത്. മലങ്കരയുടെ പ്രധാന മേലദ്ധ്യക്ഷനായ പ. കാതോലിക്കാ ബാവായേയും മേൽപ്പട്ടക്കാരേയും വൈദികരെയും സഭാ സ്ഥാനികളെയും വിശ്വാസികളെയും കേരള സർക്കാർ ചതിപ്രയോഗത്തിലൂടെ ബന്ദികളാക്കിയ സംഭവം സഭാ മക്കളുടെ ഹൃദയങ്ങളിൽ മുറിവുണ്ടാക്കി.

അഴിമതിയുടെയും വോട്ടു രാഷ്ട്രീയത്തിന്റെയും മറവിൽ രൂപപ്പെട്ടിരിക്കുന്ന കപടരാഷ്ട്രീയ നീതിബോധം, സത്യവും നിയമവും പരസ്പരം സമന്വയിച്ച് വാഴണമെന്ന രാഷ്ട്രസ്വപ്നത്തെ പാടേ തകർക്കുന്നതാണ്. മാഫിയകളുടെ നിയന്ത്രണത്തിനധീനമായിരിക്കുന്ന മാധ്യമങ്ങൾ സത്യത്തെയും നീതിയെയും തമസ്ക്കരിക്കുന്ന കാഴ്ചകളാണ് തൃക്കുന്നത്തു സെമിനാരി പെരുന്നാളിനോടനുബന്ധിച്ചു നടന്നത്.

**പരുമല തിരുമേനിയും കോതമംഗലം ബാവായും മഞ്ഞനിക്കര ബാവായും തൃക്കുന്നത്തെ പിതാക്കന്മാരുമൊക്കെ മലങ്കരസഭയുടെ പൊതു പിതാക്കന്മാരാണ്.**

ഇത് പ്രീണനപരവും കച്ചവട സംബന്ധിയുമായ തെറ്റായ മൂല്യവിചാരം മാധ്യമ ലോകത്ത് വന്നിരിക്കുന്നു എന്നതിന്റെ വ്യക്തമായ ഒരു കാരണമാവാം. മലങ്കര സഭയ്ക്കും ഇത്തരം മാധ്യമപ്രസ്ഥാനങ്ങളെ പ്രീതിപ്പെടുത്തിക്കൂടെ എന്ന വിധത്തിൽ ഉയരുന്ന ചോദ്യങ്ങൾ ആശങ്കാപരമാണ്. എഴുതി പഴകിയവയെങ്കിലും ചില കാര്യങ്ങൾ വീണ്ടും സ്മൃതിയുടെ വർത്തമാനകാല അവബോധങ്ങൾക്കായി കുറിക്കുകയാണിവിടെ...

i) തൃക്കുന്നത്തു സെമിനാരിയും സഭയിലെ ദേവാലയങ്ങളും സ്ഥാപനങ്ങളുമൊക്കെ ഭാരതത്തിന്റെ പരമോന്നത നീതിപീഠം അംഗീകരിച്ചു നൽകിയ സഭാഭരണഘടന അനുസരിച്ച് ഭരണനിർവ്വഹണം നടത്തിവരുകയാണ്. വിഘടിത വിഭാഗം നേതാവിനോ അനുയായികൾക്കോ ഇങ്ങനെയുള്ള ഒരു സ്ഥലത്തും പ്രവേശിക്കുവാൻ നിയമം അനുവദിക്കുന്നില്ല എന്നത് രേഖകൾ സഹിതം നീതിപീഠം വ്യക്തമാക്കിയിട്ടുള്ളതാണ്. മലങ്കരസഭയുടെ പല പ്രധാന ദേവാലയങ്ങളും സ്ഥാപനങ്ങളും നിയമാവകാശമില്ലാത്ത വിഘടിത വിഭാഗം കൈയടക്കി വച്ചിരിക്കുന്നു എന്നതും അവിടെയൊന്നും മലങ്കരസഭ പ്രശ്നം ഉണ്ടാക്കുവാൻ പോകുന്നില്ലെന്നതും കേരള സർക്കാർ വിസ്മരിക്കരുത്. നിയമനിർവ്വഹണം നടത്തേണ്ട സർക്കാർ നിയമലംഘനത്തെ പ്രോത്സാഹിപ്പിക്കുന്ന രീതി തികച്ചും ദൗർഭാഗ്യകരം തന്നെ!

ii) കടവിൽ പൗലൂസ് മാർ അത്താനാസ്യോസ് തിരുമേനിയുടെ വിൽപത്രാനുസരണം തൃക്കുന്നത്തു സെമിനാരി ഭരിക്കപ്പെടണം എന്ന വിഘടിത വിഭാഗത്തിന്റെ ആവശ്യത്തോട് മലങ്കരസഭയ്ക്ക് രണ്ടു പ്രധാന പ്രതികരണങ്ങൾ ഉണ്ട്. ഒന്ന്, സഭാമക്കളുടെ പണവും അദ്ധ്വാനവും കൊണ്ട് നിർമ്മിക്കപ്പെടുന്ന സഭാ സ്ഥാപനങ്ങൾ മെത്രാപ്പോലീത്തായുടെ വിൽപത്ര പ്രകാരം കൈമാറേണ്ടതല്ല; രണ്ട്, വിൽപത്രപ്രകാരം അങ്കമാലി ഭദ്രാസന മെത്രാപ്പോലീത്തായുടെ ആസ്ഥാനമാണ് തൃക്കുന്നത്തു

സെമിനാരി. ഭാരതത്തിന്റെ നീതി ന്യായ വ്യവസ്ഥിതിക്കു മുമ്പിൽ ആർക്കാണതിനവ കാശം? നിയമങ്ങൾക്കു വിധേയമായി ഭദ്രാസന മെത്രാപ്പോലീത്താ ആയി നിയോഗി ക്കപ്പെട്ട ആളിനോ? അതോ, ആരും അറിയാതെ എവിടെ നിന്നോ പട്ടമേറ്റുവന്ന ആളിനോ?

iii) തൃക്കുന്നത്തു സെമിനാരിയിൽ കബറടങ്ങിയിരക്കുന്ന പിതാക്കന്മാർ പാത്രി യർക്കീസ് വിഭാഗത്തിന്റേതാണെന്ന ധാരണ പരത്തുന്നത് തന്ത്രത്തിന്റെ ഭാഗമാണ്. പരുമല തിരുമേനിയും കോതമംഗലം ബാവായും മഞ്ഞനിക്കര ബാവായും തൃക്കു ന്നത്തെ പിതാക്കന്മാരുമൊക്കെ മലങ്കരസഭയുടെ പൊതു പിതാക്കന്മാരാണ്. കോത മംഗലം പള്ളിയും മഞ്ഞിനിക്കരപ്പള്ളിയും മണർകാട് പള്ളിയുമൊക്കെ വിഘടിത വിഭാഗം കൈയ്യടക്കി വച്ചിരിക്കുകയാണ്. നിയമാവകാശമുള്ള മലങ്കരസഭ അവിടെ യെങ്ങും കയ്യേറ്റത്തിനു പോകാറില്ല. ദേവാലയങ്ങളിൽ പ്രാർത്ഥനയ്ക്കായി വരുന്ന ഒരു വിശ്വാസിയെപ്പോലും സഭ ഇതുവരെയും തടഞ്ഞിട്ടില്ല. കൈയ്യേറ്റ തന്ത്രങ്ങൾ മെനഞ്ഞുകൊണ്ട് "പ്രാർത്ഥനായജ്ഞം" എന്ന ഓമനപ്പേരിൽ വരുന്ന "നേതാക്കന്മാരെ" മാത്രമാണ് സഭ അകറ്റി നിർത്തുന്നത്.

iv) ഭാരതത്തിന്റെ പരമോന്നത നീതിപീഠത്തിന്റെ വ്യക്തമായ നിർദ്ദേശമനുസരി ച്ച്, തർക്കമുള്ള പള്ളികളും സഭാ സ്ഥാപനങ്ങളും പ്രശ്നപരിഹാരത്തിനുവേണ്ടി കോട തികളുടെ മദ്ധ്യസ്ഥത ആവശ്യപ്പെടാവുന്നതാണ്. കോടതിയുടെ വിധിന്യായം മാനി ക്കുകയെന്ന പ്രാഥമിക മൗലിക ധർമ്മം ലംഘിച്ചതിന്റെ വ്യക്തമായ ഉദാഹരണങ്ങ ളാണ് തൃക്കുന്നത്തു സെമിനാരി സംഭവവും തുടർന്നുവന്ന കണ്യാട്ടു നിരപ്പ്, വടകര, കടമറ്റം, കല്ലുങ്കത്തറ സംഭവങ്ങളുമൊക്കെ! തൃക്കുന്നത്തുസെമിനാരിയിൽ കബറട ങ്ങിയിരിക്കുന്ന പിതാക്കന്മാരുടെ കബറിടങ്ങളിൽ വിശ്വാസികൾ സ്വാതന്ത്ര്യത്തോടെ പ്രാർത്ഥന നടത്തുകയെന്നത് അത്യാവശ്യമായിരിക്കുന്നു. കോടതിവിധികളെ മാനി ച്ചുകൊണ്ട് അതിനുള്ള സംവിധാനങ്ങൾ ഒരുക്കുവാൻ സർക്കാരിനെ പ്രേരിപ്പിക്കുന്ന താകട്ടെ വിഘടിത വിഭാഗത്തിന്റെ ദൗത്യം.

ബലാൽക്കാരേണ അടയ്ക്കുകയും തുറക്കുകയും പ്രവേശിക്കുകയും പ്രവേശി പ്പിക്കാതിരിക്കുകയും ബന്ദികളാക്കുകയും ചെയ്യുന്ന ദുരന്തങ്ങൾ ഇനിയും ആവർത്തി ക്കാതിരിക്കാൻ നീതിബോധവും സത്യബോധവും വളരണം. അനീതിക്കും കടന്നു കയറ്റത്തിനും ഒത്താശ നൽകുന്ന സർക്കാർ നയങ്ങൾക്ക് കാലം മാപ്പു നൽകുകയി ല്ല. ചരിത്രം ഇനിയും ആവർത്തിക്കപ്പെടുവാനുള്ളതല്ല; മറിച്ച് തെറ്റ് തിരുത്തുവാനു ള്ളതാണ്. സത്യവും നീതിയും പുലരുന്ന ഉന്നതമായ ആദർശബോധം ഇനിയും അവശേഷിക്കുന്നുവെങ്കിൽ നിയമനിർവ്വഹകരും സർക്കാരും ചരിത്രത്തെ ശുദ്ധീക രിക്കാൻ ശ്രമിക്കട്ടെ!

**– പണിക്കരച്ചൻ.**

■


**മലങ്കരസഭ മാസിക**

**വരിസംഖ്യ**

| | | |
|---|---|---|
| ഇന്ത്യയിൽ | | |
| ഒറ്റപ്രതി | : | 10 രൂപ |
| ഒരു വർഷം | : | 100 രൂപ |
| 4 വർഷം | : | 400 രൂപ |
| 12 വർഷം | : | 1000 രൂപ. |
| (ആയുഷ്ക്കാലം) | | |
| *വിദേശത്തേക്ക്* | | |
| ഒരു വർഷം | : | 1000 രൂപ |

**പരസ്യനിരക്കുകൾ**

| | | |
|---|---|---|
| Back Page (Colour) | : | 10000 |
| Front Inside (Colour) | : | 8000 |
| Back Inside (Colour) | : | 7000 |
| Full page (B & W) | : | 3000 |
| Half page (B & W) | : | 1750 |
| Quarter page (B & W) | : | 1250 |
| Minimum (B & W) | : | 750 |
| Favours Block (Colour) | : | 500 |
| Favours Block (B & W) (Stamp Size) | : | 300 |

# മഹാപുരോഹിത സന്ദേശം



വാത്സല്യ മക്കളേ,

നിങ്ങളുടെ ഏവരുടെയും ക്ഷേമം ചോദിച്ചുകൊണ്ട് മൂന്ന് പ്രധാന വിഷയങ്ങൾ നാം നിങ്ങളെ അറിയിക്കുകയാണ്. ഒന്നാമത്തേത്, നാം ഇപ്പോൾ കടന്നുപോകുന്ന ജീവിതാനുഭവത്തെക്കുറിച്ചാണ്. പുത്രനാം ദൈവത്തിന്റെ കഷ്ടാനുഭവത്തിലും മരണത്തിലും ഉയിർപ്പിലും പങ്കാളികളാകുവാൻ പരി. നോമ്പിന്റെയും ഉപവാസത്തിന്റെയും അനുഭവത്തിലൂടെയാണ് നാം ഇപ്പോൾ ജീവിക്കുന്നത്. ക്രിസ്തുവിന്റെ ശരീരപ്രകാരമുള്ള മരണവും കബറടക്കവും ഉയിർപ്പുമൊക്കെ നമ്മുടെ സത്യവിശ്വാസ ജീവിതത്തിന്റെ അടിസ്ഥാന ഘടകങ്ങളാണെന്ന് നിങ്ങളേവരും ഓർക്കണം. പൗലൂസ് ശ്ലീഹാ ഓർമ്മിപ്പിക്കുന്നതുപോലെ ക്രിസ്തു ഉയിർത്തില്ലെങ്കിൽ നമ്മുടെ പ്രസംഗവും വിശ്വാസവും വ്യർത്ഥമായി മാറും (1 കൊരി. 15:14). സാത്താനെയും മരണത്തെയും തോല്പിച്ച നമ്മുടെ കർത്താവിൽ പ്രത്യാശ വച്ച് തിന്മയോട് പോരാടി ജീവിക്കുവാൻ ഈ കാലഘട്ടം നമ്മോടാവശ്യപ്പെടുന്നു.

സകല സൃഷ്ടികൾക്കും മുമ്പ് സ്ഥിതി ചെയ്യുന്ന വചനമാം ദൈവം മനുഷ്യാവതാരത്തിലൂടെ ആരംഭിച്ച രക്ഷാകര ദൗത്യത്തിന്റെ പൂർത്തീകരണമായിരുന്നു അവിടുത്തെ ഉത്ഥാനം. നിരാശയുടെ മൂടുപടത്താൽ ആവരണം ചെയ്യപ്പെട്ട മനുഷ്യവർഗ്ഗത്തിന് പ്രത്യാശയുടെ പൊൻകിരണം വീശിയ മഹാസംഭവമായി ക്രിസ്തുവിന്റെ ഉത്ഥാനത്തെ വിശ്വാസികൾ ദർശിക്കണം. നിർദ്ധനരും നിരക്ഷരുമായ മുക്കുവരാൽ തുടക്കം കുറിക്കപ്പെട്ട ക്രൈസ്തവ സഭ ഇന്നും ലോകം മുഴുവൻ പടർന്നു പന്തലിച്ചു നിൽക്കുവാൻ തക്കവണ്ണം ക്രിസ്തുവിന്റെ ഉത്ഥാനത്തിന്റെ സാക്ഷികളാകുവാൻ അവൻ നമ്മെ വിളക്കുന്നു. ലോകത്തിന്റെ പ്രത്യാശയുടെയും നിറപ്പിന്റെയും സമാധാനത്തിന്റെയും ഉറവിടമായ ഉയിർപ്പു പെരുന്നാൾ ആശംസകൾ നാം നിങ്ങൾക്കേവർക്കും നൽകുന്നു.

രണ്ടാമത്, നമുക്കേവർക്കും പ്രിയങ്കരനും പിതാവുമായ ഡോ. തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്തായുടെ ദേഹവിയോഗത്തിൽ നമുക്കുള്ള സങ്കടവും നഷ്ടബോധവും നാം നിങ്ങളോടറിയിക്കട്ടെ. മലങ്കരസഭയുടെ ആധുനിക ചരിത്രത്തിന്റെ ഗതി നിർണ്ണയിക്കുന്നതിൽ പ്രധാന പങ്കു വഹിച്ച അഭിവന്ദ്യ പിതാവിന്റെ വിയോഗം നമുക്കൊരു നഷ്ടം തന്നെയാണ്. സത്യത്തിന്റെയും ചരിത്രത്തിന്റെയും അന്വേഷി എന്ന നിലയിൽ തിളങ്ങിയ പിതാവിന്റെ പാശ്ചാത്യ ലോകത്തിലെ സാന്നിദ്ധ്യവും പരിശുദ്ധ സഭയുടെ സ്വതന്ത്രമായ നിലനിൽപ്പിനുവേണ്ടി അദ്ദേഹം നൽകിയ സംഭാവനകളും വിലമതിക്കാനാവാത്തതാണ്. കഴിഞ്ഞ എൺപതു വർഷം നീണ്ടുനിന്ന നശ്വര ജീവിതത്തിനു പരിസമാപ്തികുറിക്കുമ്പോൾ അനശ്വരതയിൽ സഭയ്ക്കുവേണ്ടി പ്രാർത്ഥിക്കുവാൻ ഒരു പിതാവ് കൂടി ചേർക്കപ്പെട്ടിരിക്കുന്നു എന്ന വിശ്വാസം നമ്മുടെ പ്രത്യാശ വർദ്ധിപ്പിക്കുന്നു. വന്ദ്യ പിതാവിന്റെ ആത്മശാന്തിക്കുവേണ്ടി നമുക്കേവർക്കും പ്രാർത്ഥിക്കാം. പിതാവിന്റെ മദ്ധ്യസ്ഥ നമുക്കേവർക്കും കോട്ടയായിരിക്കട്ടെ.

വീണ്ടും വാത്സല്യമക്കളേ,

ആലുവാ തൃക്കുന്നത്തു സെമിനാരി മലങ്കരസഭയുടെ അങ്കമാലി മെത്രാസന കേന്ദ്രമാണ്. എന്നാൽ വിഘടിതർ നടത്തുന്ന കയ്യേറ്റങ്ങൾക്കും കടന്നാക്രമണങ്ങൾക്കും നിയമ വിരുദ്ധമായി സർക്കാർ നൽകിക്കൊണ്ടിരിക്കുന്ന ഒത്താശകളും ഈ വിഷയത്തിൽ മാധ്യമങ്ങൾ പുറപ്പെടുവിക്കുന്ന അസത്യ പ്രസ്താവനകളും വിശ്വാസികളുടെ ഇടയിൽ ധാരാളം ചിന്താക്കുഴപ്പം ഉണ്ടാക്കിയിട്ടുണ്ട്. അതിനൊരു അറുതി വരുത്തുക എന്ന ഉദ്ദേശ്യത്തോടെയാണ് ഈ ലക്കത്തിൽ തൃക്കുന്നത്തു സെമിനാരിയെ സംബന്ധിച്ച് പ്രധാന വിവരങ്ങൾ ഉൾപ്പെടുത്തിയിരിക്കുന്നത്. വിശ്വാസികൾ ഏവരും അവ ശരിയായി വായിച്ച് മനസ്സിലാക്കുകയും സത്യത്തിനുവേണ്ടി നിലകൊള്ളുകയും ചെയ്യണമെന്ന് നാം സ്നേഹത്തോടെ ഓർമ്മിപ്പിക്കുന്നു. തിന്മയുടെ വ്യാപനം നമ്മുടെ സമൂഹത്തിലെ ഒരു യാഥാർത്ഥ്യമാണെങ്കിലും നമ്മുടെ കർത്താവിന്റെ ഉത്ഥാനം പോലെ ആത്യന്തികമായി നന്മയും സത്യവും ജയിക്കുമെന്ന തത്വത്തിൽ ഏവരും പ്രത്യാശ വയ്ക്കുക.

ദൈവം ഏവരെയും അനുഗ്രഹിക്കട്ടെ!

ഫാ. ഡോ. ജോൺ പണിക്കർ

# പാശ്ചാത്യ ലോകത്തെ പൗരസ്ത്യ പിതാവിന് വിട

"മാർ മക്കാറിയോസ് പിതാവ് ഭാരതത്തിലെ ചിരിക്കുകയും ചിന്തിപ്പിക്കുകയും ചെയ്യുന്ന എപ്പിസ്ക്കോപ്പാമാരുടെ പട്ടികയിൽ തിളങ്ങി നിന്നിരുന്നു. ചിരിപ്പിക്കുവാനും ചിന്തിപ്പിച്ച് ആർദ്രചിത്തരാക്കുവാനും അഭി. പിതാവിന്റെ വചനശൈലിക്കു സാധിച്ചിരുന്നു. ഒപ്പം വാക്കുകൾ ഉചിതമായിടത്ത് ഉന്നം വച്ച് ഉറപ്പിച്ചു നിർത്തുവാനും അദ്ദേഹത്തിനുസാധിച്ചിരുന്നു."



**ഡോ.** തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്താ ഓരോർമ്മയായി. എട്ട് പതിറ്റാണ്ടുകൾ നീണ്ടു നിന്ന സംഭവബഹുലമായ ജീവിതത്തിന് പരിസമാപ്തി. മലങ്കരസഭയുടെ കാതോലിക്കേറ്റും ഭരണഘടനയും പരിരക്ഷിക്കുവാൻ ജാഗരൂകനായിരുന്നു വന്ദ്യ പിതാവ് കാലം ചെയ്തത് സഭാസ്വാതന്ത്ര്യത്തിന്റെ കാവൽക്കാരനായിരുന്ന പ. വട്ടശ്ശേരിൽ തിരുമേനിയുടെ ഓർമ്മദിനത്തിൽ. അര നൂറ്റാണ്ടിലധികം പാശ്ചാത്യ ലോകത്ത് മിന്നിതിളങ്ങിയ പിതാവ് മലങ്കരസഭയെ ഒരിക്കലും മറന്നിരുന്നില്ല. ചരിത്രബോധവും കാനോൻ പരിജ്ഞാനവും ദൈവശാസ്ത്ര അവബോധവും ആവശ്യഘട്ടങ്ങളിൽ ഔചിത്യബോധത്തോടെ ഉപയോഗിച്ച തിരുമേനിയുടെ സ്മരണ നിസ്തുലമാണ്.

മികച്ച പ്രഭാഷകൻ എന്ന നിലയിൽ പ്രശോഭിച്ച വ്യക്തിത്വമാണ് മക്കാറിയോസ് തിരുമേനിയുടേത്. സന്ദർഭത്തിന്റെ ഗൗരവവും സാംഗത്യവും കണക്കിലെടുത്തുകൊണ്ട് പഴയമൂല്യങ്ങളോട് പുത്തൻ ആശയങ്ങൾ കൂട്ടിച്ചേർത്തുകൊണ്ട് ചേതോഹരമായ വാചാപ്രസംഗത്തിലൂടെ ശ്രോതാക്കളുടെ ഹൃദയം കവരുവാനുള്ള കഴിവ് തിരുമേനിയുടെ പ്രത്യേകതയായിരുന്നു. വചനപ്രഘോഷണത്തിന് പുതിയ മാനങ്ങൾ സംഭാവന ചെയ്യുവാൻ കഴിവില്ലാത്തവർ പലപ്പോഴും ഒഴിഞ്ഞ ഇരിപ്പിടങ്ങളോട് സംസാരിക്കുവാൻ നിർബ്ബന്ധിതരാകാറുണ്ട്. അഭിവന്ദ്യ തിരുമേനിക്ക് ശ്രോതാക്കളിൽ നിന്നും അങ്ങനെയൊരു അനുഭവം ഇതുവരെയും ഉണ്ടായിട്ടില്ല. നിരന്തരം കേട്ടയവയാണെങ്കിൽ പോലും അദ്ദേഹത്തിന്റെ നാവിലൂടെ അതു ജീവനെടുത്തപ്പോൾ വീണ്ടും തിളക്കം വർദ്ധിച്ചിരുന്നു.

വൈദിക സംഘത്തിന് പൊതുവെ സിദ്ധിച്ചിട്ടില്ലാത്തതാണ് ചിരിക്കുവാനും ചിരിപ്പിക്കുവാനുമുള്ള കഴിവ്. പക്ഷെ അത്തരം സിദ്ധികളുടെ സമൃദ്ധി സ്വായത്തമാക്കിയ മാർ മക്കാറിയോസ് പിതാവ് ഭാരതത്തിലെ ചിരിക്കുകയും ചിന്തിപ്പിക്കുകയും ചെയ്യുന്ന എപ്പിസ്ക്കോപ്പാമാരുടെ പട്ടികയിൽ തിളങ്ങി നിന്നിരുന്നു. ചിരിപ്പിക്കുവാനും ചിന്തിപ്പിച്ച് ആർദ്രചിത്തരാക്കുവാനും അഭി. പിതാവിന്റെ വചനശൈലിക്കു സാധിച്ചിരുന്നു. ഒപ്പം വാക്കുകൾ ഉചിതമായിടത്തു ഉന്നം വച്ച് ഉറപ്പിച്ചു നിർത്തുവാനും അദ്ദേഹത്തിനു സാധിച്ചിരുന്നു.

ദേശകാല സീമകളെ അതിലംഘിച്ച അഗ്രഗണ്യനായിരുന്നു അഭിവന്ദ്യ തിരുമേനി. മലങ്കരസഭയുടെ ഇരുപതാം നൂറ്റാണ്ടിലെ ചരിത്രത്തിൽ ഇരുത്തം വന്ന ചിന്തയുടെയും ആഴമേറിയ ദൈവശാസ്ത്രദർശനത്തിന്റെയും കറപുരളാത്ത ചരിത്രത്തിന്റെയും ഉടമയാകുവാൻ അതുകൊണ്ടു തന്നെ തിരുമേനിക്കു സാധ്യമായി. അയിരൂർ എന്ന കൊച്ചു ഗ്രാമത്തിൽ നിന്നും മുംബൈ, അമേ

അനുസ്മരണം

സൈമൺ ജേക്കബ് മാത്യു
(വൈദിക സെമിനാരി, കോട്ടയം)

# സമാനതകളില്ലാത്ത അപൂർവ്വ പ്രതിഭ :

## ഡോ. തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്താ

"പൗരസ്ത്യ കാതോലിക്കായുടെ ആസ്ഥാനത്ത് കബറടങ്ങുന്ന കാതോലിക്കയല്ലാത്ത ആദ്യത്തെ മെത്രാപ്പോലീത്തായും മാർ മക്കാറിയോസ് തന്നെ!"

മലങ്കരസഭയുടെ ചരിത്രത്തിൽ നിന്നും ഒരു ദേഹി കൂടി അദൃശ്യ ലോകത്തേക്ക് കടന്നു പോയിരിക്കുന്നു. 8 പതിറ്റാണ്ടുകൾ പിന്നിട്ട് ചരിത്രത്തിലൂടെ നടന്ന് ഒട്ടേറെ ചരിത്രങ്ങൾക്ക് സാക്ഷിയായി ചില ചരിത്രങ്ങൾ കോറിയിട്ട അപൂർവ്വ വ്യക്തിത്വം- 'നട്ടെല്ലു വളയ്ക്കാത്ത ചരിത്രാന്വേഷി' ഡോ. തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്താ. ഭാരത സഭാചരിത്രത്തിലെ ഏക 'മക്കാറിയോസ്'.

മലങ്കരസഭയിലെ 3 ഭദ്രാസനങ്ങളുടെ പ്രഥമ മെത്രാപ്പോലീത്താ സ്ഥാനം അലങ്കരിക്കുവാൻ ഭാഗ്യം സിദ്ധിച്ച ഏക പിതാവും മാർ മക്കാറിയോസ് തന്നെ. മൂന്നും ബാഹ്യകേരളത്തിലാണെന്നതും, അതിൽ രണ്ടെണ്ണം പാശ്ചാത്യ ലോകത്തെ അന്താരാഷ്ട്ര ഭദ്രാസനങ്ങളാണെന്നും അദ്ദേഹത്തിന്റെ മാറ്റ് വർദ്ധിപ്പിക്കുന്നു. സഭയിലെ ഏറ്റവും വിസ്തൃതമായ ഭദ്രാസനത്തിന്റെ അധിപനും മറ്റാരുമായിരുന്നില്ല. ഒപ്പം മലങ്കരസഭയിലെ ആദ്യത്തെ ഔദ്യോഗിക സീനിയർ മെത്രാപ്പോലീത്തായും.

ബാഹ്യകേരളത്തിനു വേണ്ടി ആദ്യമായി വൈദികപട്ടം ഏറ്റവരിൽ ഒരാളായ ഫാ. കെ.സി. തോമസ് എന്ന മാർ മക്കാറിയോസായിരുന്നു ഭാരത തലസ്ഥാനത്തെ ആദ്യ വികാരിയും. ഡൽഹിയിലും പരിസര പ്രദേശങ്ങളിലും ചിതറിപ്പാർക്കുന്ന മലങ്കര സഭാ മക്കളെ തെരഞ്ഞുപിടിഞ്ഞ് ഇടവക രൂപീകരിക്കുവാൻ ബദ്ധപ്പെട്ടു നടന്ന അദ്ദേഹം ആധുനീക ഡൽഹി ഭദ്രാസനത്തിന് അടിസ്ഥാന ശിലപാകി. ഇക്കാലഘട്ടത്തിൽ സുപ്രീം കോടതിയിൽ സഭാ കേസ് നടക്കുമ്പോൾ തന്റെ കാനോനിക- സഭാചരിത്ര പാണ്ഡിത്യം മലങ്കരസഭയുടെ ആത്യന്തിക വിജയത്തിന് ഉപയോഗപ്പെടുത്തുവാൻ സാധിച്ചുവെന്നത് മാർ മക്കാറിയോസിന്റെ ചരിത്ര നേട്ടമാണ്.

മലങ്കരസഭ എന്നും സ്വതന്ത്രമാണെന്നും അത് മറ്റാരുടെയും ബാക്കി രിക്ക വഴി യൂറോപ്പും കാനഡയും ഒക്കെയായി നിറഞ്ഞു നിന്ന പിതാവ് ആത്മാർത്ഥമായി രംഗപ്രവേശനം ചെയ്ത സമസ്ത മേഖലകളിലും വ്യക്തി മുദ്ര പതിപ്പിച്ചിട്ടുണ്ട്. പാശ്ചാത്യ ലോകത്ത് പൗരസ്ത്യ സഭയുടെ പ്രഭ ചൊരിഞ്ഞു പലരെയും ആകർഷിച്ചതും തിരുമേനിയുടെ നേട്ടമാണ്.

മനോഹരമായ ആരാധന, അസാധാരണ വാഗ്‌വൈഭവം, വ്യക്തവും ശക്തവുമായ ശബ്ദം, ഏതു സദസ്സിലും ശോഭിക്കുവാൻ കഴിയുന്ന സവിശേഷ സിദ്ധികൾ, പ്രതാപപ്രകടനങ്ങളില്ലാത്ത പെരുമാറ്റം ഇവയുടെയെല്ലാം സമന്വയം തിരുമേനിയിൽ ദർശിക്കാമായിരുന്നു. ഫാ. കെ. സി. തോമസ് മുതൽ ഡോ. തോമസ് മാർ മക്കാറിയോസ് വരെയുള്ള ജീവിത പാതയിൽ ഒരിക്കലും മറ്റുള്ളവർ പുകഴ്ത്തുമ്പോൾ പൊങ്ങിപ്പോകാതെയും വിമർശിക്കുമ്പോൾ വീണു പോകാതെയും നിൽക്കുന്നത് അദ്ദേഹത്തിൽ കാണുന്ന പ്രധാന സവിശേഷതയായിരുന്നു.

ജീവിത പാതയിൽ അനുഭവിച്ച വൈതരണികളും, അനർത്ഥങ്ങളും ദൈവം നൽകിയ ദാനമാണെന്ന് കരുതിയ പിതാവ് അതിന്റെ പിന്നിലെ ദൈവീക പദ്ധതികൾക്ക് ചെവിയോർത്തു. മുള്ളും, പറക്കാരയും അതിജീവിച്ച് മുന്നേറിയ മാർ മക്കാറിയോസ് പിതാവിനെ എന്നും ഉറപ്പിച്ച് നിർത്തിയത് ദൈവത്തിലുള്ള അടിയുറച്ച വിശ്വാസമായിരുന്നു സംശയമില്ല. ഒരു വശത്ത് പ്രതിസന്ധികൾ ആഞ്ഞടിക്കുമ്പോഴും അതിനെ അതിജീവിച്ച് ഉന്നതവിദ്യാഭ്യാസം കൈവരിക്കുകയും അമേരിക്കയിലും പിന്നീട് പഴയ സെമിനാരിയിലും അദ്ധ്യാപകനായി വളരുവാനും സാധിച്ചു. കലുഷിതമായ സഭാന്തരീക്ഷത്തിൽ സഭാചരിത്രവിഭാഗം തലവനായി പ്രശോഭിച്ച അദ്ദേഹത്തിന്റെ ക്ലാസ്സുകൾ വിദ്യാർത്ഥികൾക്കെന്നും പ്രോത്സാഹജനകവും, ഉത്തേജനവും ആയിരുന്നു. തന്റെ തനതായ അദ്ധ്യാപന ശൈലിയിലൂടെ വിദ്യാർത്ഥികളുടെ മനം കവരുവാൻ അദ്ദേഹത്തിന് കഴിഞ്ഞിരുന്നു. ഇക്കാലയളവിൽ രചിച്ച "മാർത്തോമാ ശ്ലീഹായുടെ സിംഹാസനം ഒരു നവീനസൃഷ്ടിയൊ"? എന്ന ഗ്രന്ഥം വി. തോമാ ശ്ലീഹായുടെ സിംഹാസനത്തിന്റെ ആധികാരികതയും, ചരിത്ര പശ്ചാത്തലവും ജനഹൃദയങ്ങളിലേക്ക് ആവാഹിക്കുവാൻ പര്യാപ്തമായി ഭവിച്ചു.

'അനുഗ്രഹീതൻ' എന്ന അനുഗ്രഹീത നാമത്തിൽ മഹാപുരോഹിതനായി അഭിഷേകം ചെയ്യപ്പെട്ട മാർ മക്കാറിയോസ് പിതാവിന്റെ അനുപമ താലന്തുകൾ ഇനിയും സഭയിൽ അദൃശ്യമായി വിളങ്ങട്ടെ എന്നാശംസിക്കുന്നു. പിതാവിന് മലങ്കരസഭയുടെ ബാഷ്പാഞ്ജലി. ■

പ്പത്രമല്ലെന്നും ശക്തമായി ഉദ്ഘോഷിച്ച പിതാവായിരുന്നു അദ്ദേഹം. അന്ത്യോക്യാ പാത്രിയർക്കീസിന്റെ കൈകടത്തലുകൾക്ക് അതേ രീതിയിൽ മറുപടി നൽകണമെന്ന് വിശ്വസിച്ച മാർ മക്കാറിയോസ് ഒരു ബദൽ പാത്രിയർക്കീസിലൂടെ മാത്രമേ അന്ത്യോഖ്യയുടെ നീരാളിഹസ്തങ്ങൾക്ക് കൂച്ചു വിലങ്ങിടുവാൻ കഴിയുകയുള്ളൂ എന്ന് കരുതിയിരുന്നു. സഭയുടെ സ്വാതന്ത്ര്യവും, സ്വയം ശീർഷകത്വവും, തോമാശ്ലീഹായുടെ സിംഹാസനവും, സ്വതന്ത്ര കാതോലിക്കേറ്റും, ഭരണഘടനയും ആരുടേയും മുന്നിൽ അടിയറവു വെക്കുവാൻ കഴിയില്ലെന്ന് പ്രഖ്യാപിച്ച അദ്ദേഹത്തിന്റെ വാക്കുകൾ ജനഹൃദയങ്ങളിൽ ആവേശമുയർത്തി. മലങ്കരസഭ ആകമാന സുറിയാനി സഭയുടെ ഭാഗമല്ല, വിഭാഗമാണെന്നും, പാത്രിയർക്കീസിനു ലഭിച്ചിരിക്കുന്ന സ്ഥാനങ്ങൾ അധികാരങ്ങളല്ലെന്നും നാം കനിഞ്ഞു നൽകിയ അവകാശങ്ങളാണെന്നുമുള്ള അദ്ദേഹത്തിന്റെ വാദഗതികൾ ഇന്നും നമ്മെ പ്രകമ്പനം കൊള്ളിക്കുന്നു. 2-ാം കൂനൻ കുരിശു സത്യമെന്നറിയപ്പെടുന്ന 1951-ലെ കോട്ടയം സമ്മേളനത്തിൽ മുഴങ്ങിക്കേട്ട പ്രതിജ്ഞാവാചകങ്ങളും മറ്റാരുടെയും ആയിരുന്നില്ല. കാതോലിക്കായ്ക്കിരിക്കുവാൻ ദേവലോകത്തൊരു ആസ്ഥാനം വാങ്ങുവാൻ കാരണവൻമാർക്കൊപ്പം ഓടിനടന്ന അന്നത്തെ 'കൊച്ചു ശെമ്മാശൻ'- 'പാശ്ചാത്യ ലോകത്തെ ഇന്നത്തെ മലങ്കരസഭയുടെ വലിയ കാരണവർ'- തോമസ് മാർ മക്കാറിയോസിന് കബറൊരുങ്ങുന്നതും അതേ ദേവലോകത്താണെന്നതും യാദൃശ്ചികമാവാം. പൗരസ്ത്യ കാതോലിക്കായുടെ ആസ്ഥാനത്ത് കബറടങ്ങുന്ന കാതോലിക്കയല്ലാത്ത ആദ്യത്തെ മെത്രാപ്പോലീത്തായും മാർ മക്കാറിയോസ് തന്നെ!

ജൻമം കൊണ്ട് ഇന്ത്യാക്കാരനും, കർമ്മണ്ഡലം കൊണ്ട് അമേരിക്കൻ പൗരനുമായ മാർ മക്കാറിയോസ് മെത്രാപ്പോലീത്താ ഇംഗ്ലണ്ടിൽ വച്ച് കാലം ചെയ്യുമ്പോൾ ലോക പൗരനെന്ന വിശേഷണം അന്വർത്ഥമാവുകയാണ്. പാശ്ചാത്യ ലോകത്ത് ആദ്യമായി മലങ്കരസഭയുടെ സുന്ത്രോണീസോ ലഭിച്ച പിതാവിന്റെ അന്ത്യവും പാശ്ചാത്യ ലോകത്ത് തന്നെയായി. പാശ്ചാത്യ ലോകത്തിൽ വിരാജിക്കുമ്പോഴും പൗരസ്ത്യതയുടെ കാവൽ വിളക്കായി അദ്ദേഹം നിലനിന്നു. കടന്നു ചെന്ന വേദികളിലെല്ലാം പ്രശോഭിച്ച മാർ മക്കാറിയോസ് അവിടെയെല്ലാം ഉന്നതബന്ധം നിലനിർത്തി. രാജ്യത്തെ പ്രഥമ പൗരൻ മുതൽ സാധാരണ വിശ്വാസികൾ വരെ അദ്ദേഹത്തിന്റെ സുഹൃദ് വലയം നീണ്ടു നിന്നു. ഡോ. കെ. ആർ നാരായണൻ ശ്രീമതി ഇന്ദിരാഗാന്ധി, ജസ്റ്റിസ് ഭഗവതി തുടങ്ങിയവർ അതിലൊരു അംശം മാത്രം.

അമേരിക്കയിലെ അൽമാ കോളജിലും, കോട്ടയം സെമിനാരിയിലും അദ്ധ്യാപകൻ, സെമിനാരി വാർഡൻ, വിശ്വാസ സംരക്ഷണ സമിതി പ്രസിഡന്റ് തുടങ്ങിയ നിലകളിലും ശോഭിച്ച മാർ മക്കാറിയോസ് പൗരസ്ത്യ കാതോലിക്കായുടെ അസിസ്റ്റന്റായും പരിശോഭിച്ചു. ഇപ്പോഴത്തെ പ. കാതോലിക്കാ ദിദിമോസ് പ്രഥമൻ ബാവായുടെ സ്ഥാനാരോഹണത്തിന് മുഖ്യ കാർമ്മികത്വം വഹിക്കുവാൻ ഭാഗ്യം സിദ്ധിച്ചതും അദ്ദേഹത്തിനായിരുന്നു. പ്രസിദ്ധമായ 2002-ലെ പരുമല അസോസിയേഷനു ചുക്കാൻ പിടിച്ചുകൊണ്ട് പിന്നിൽ ഓടിനടന്നതും മാർ മക്കാറിയോസ് മെത്രാപ്പോലീത്താ ആയിരുന്നു.

യുവജനങ്ങളെ ജീവനുതുല്യം സ്നേഹിച്ച അദ്ദേഹം എൺപതുകളിലും യുവപ്രസരിപ്പോടെ അവരിലൊരാളായി കഴിഞ്ഞുകൂടി. ഭാരതത്തിൽ നിന്നും പാശ്ചാത്യ ലോകത്ത് കുടിയേറി പുത്തൻ സംസ്ക്കാരത്തിന്റെ ഭാഗമായി മാറിയ യുവതലമുറയെ തന്നിലേക്ക് ആകർഷിക്കുവാനും അവരെ സഭയ്ക്ക് നഷ്ടപ്പെടാതിരിക്കുവാനും തിരുമേനി ശ്രദ്ധ പുലർത്തി. 'You are my project' എന്ന അദ്ദേഹത്തിന്റെ വാക്കുകൾ ഇന്നും മാറ്റൊലി കൊള്ളുന്നു. 'സ്പൊക്കെയിൻ മിഷൻ' എന്ന അമേരിക്കൻ ആഭ്യന്തര മിഷൻ കേന്ദ്രവും അദ്ദേഹത്തിന്റെ സംഭാവനയാണ്. അതിലൂടെ അനേകം പാശ്ചാത്യരെ മലങ്കരസഭയുടെ ഭാഗമാക്കുവാൻ അദ്ദേഹത്തിന് കഴിഞ്ഞു.

ഇത്രയധികം വിമാനയാത്ര നടത്തിയ മറ്റൊരു പിതാവും ഭാരതസഭയിൽ ഉണ്ടാവുകയില്ല. അമേരിക്കയിൽ നിന്നും പ്രസിദ്ധീകരിക്കുന്ന 'ബഫലോ ന്യൂസ്' എന്ന പത്രം വിശേഷിപ്പിക്കുന്നത്, "മലങ്കര ഓർത്തഡോക്സ് സഭയുടെ അമേരിക്കൻ ഭദ്രാസന ബിഷപ്പ് തോമസ് മാർ മക്കാറിയോസിന്റെ ഭദ്രാസന ആസ്ഥാനം അമേരിക്കൻ എയർലൈൻസാണെന്നാണ്."

പമ്പയുടെ തീരത്തെ ആത്മീയതയുടെ വറ്റാത്ത ഉറവയാണ് അയിരൂർ ഗ്രാമം. നവീകരണത്തിന്റെ ഈറ്റില്ലങ്ങളിലൊന്നായ അയിരൂർ നിന്നും മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് ആദ്യത്തെ മെത്രാപ്പോലീത്താ ആയിരുന്നു ഡോ. തോമസ് മാർ മക്കാറിയോസ്. കർമ്മമണ്ഡലം കടലുകൾക്കപ്പുറമായിരുന്നെങ്കിലും ഒരിക്കലും ജൻമനാടുമായുള്ള ബന്ധം മുറിയുവാൻ അദ്ദേഹം സമ്മതിച്ചിരുന്നില്ല.

മൂന്ന് അതി ഭദ്രാസനങ്ങളെ അവയുടെ ശൈശവ കാലഘട്ടത്തിൽ താങ്ങി നടത്തി ഊടും ഭാവവും പകർന്നു നൽകി, അമേരിക്കയിൽ ആഭ്യന്തര മിഷനിലൂടെ അനേകരെ മലങ്കര സഭയിലേക്കാകർഷിച്ച് ഭാരത തലസ്ഥാനത്ത് ഒരു ഭദ്രാസനത്തിന് അടിസ്ഥാന ശില പാകി, മലങ്കരസഭയുടെ തനിമയും, സ്വാതന്ത്ര്യവും പരിരക്ഷിക്കുവാൻ അഹോരാത്രം പോരാടി അവസാനം താൻ ആരെ മാതൃകയാക്കിയൊ ആ പ. പിതാവിന്റെ - പ. വട്ടശ്ശേരിൽ തിരുമേനിയുടെ ഓർമ്മദിനത്തിൽ കാലം ചെയ്ത മക്കാറിയോസ് പിതാവിന്റെ വിടവാങ്ങൽ 57 വർഷങ്ങൾക്ക് മുമ്പ് പൗരോഹിത്യത്തിന്റെ ആദ്യപടി സ്വീകരിച്ച അതേ ദിനത്തിൽ തന്നെയായി. ആരുടെ മുന്നിലും നട്ടെല്ലു വളയ്ക്കാത്ത, ചിരിപ്പിച്ച് ചിന്തിപ്പിച്ച, വാക്കുകൾ കൊണ്ട് മർമ്മത്ത് കൊട്ടിയ മാർ മക്കാറിയോസ് പിതാവ് ഓർമ്മയാകുമ്പോൾ ആ ദീപ്ത സ്മരണ കെടാതെ സൂക്ഷിക്കുവാൻ മലങ്കരസഭയ്ക്ക് ഇടയാകട്ടെ. ■

# കല്പന സംസാരിക്കുന്നു; 1934-ലെ ഭരണഘടന അന്തിമം

ആലുവ തൃക്കുന്നത്തു സെമിനാരിയിൽ കബറടങ്ങിയിരിക്കുന്ന വയലിപ്പറമ്പിൽ മാർ ഗ്രീഗോറിയോസ് അങ്കമാലിയിലെ എല്ലാ പള്ളികൾക്കും അയച്ച കല്പനയുടെ പൂർണ്ണരൂപം.

നമ്പർ. 102

## ദൈവകൃപയാൽ

അങ്കമാലി ഭദ്രാസന ഇടവകയുടെ ഗീവറഗീസു മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്തായിൽനിന്നു്.



നമ്മുടെ........................................................................................................പള്ളിയിലെ വികാരിയും കോറെപ്പിസ്കോപ്പന്മാരും ദേശത്തു് പട്ടക്കാരും കൈക്കാരരും ശേഷം ജനങ്ങളുമായ നിങ്ങൾക്കു് വാഴ്വ്.

പ്രിയരെ; നമ്മുടെ പള്ളികളിൽ ഇപ്പോൾ നടപ്പിലിരിക്കുന്ന ഭരണരീതികൾക്കു് ഐകരൂപ്യം വരുത്തേണ്ടതാവശ്യമാണെന്നു് സഭയുടെ പുരോഗതിയെപ്പററി താല്പര്യമായി ചിന്തിക്കുന്ന ഏവരും സമ്മതിക്കുന്ന കാര്യമാണു്. ദൈവകൃപയാൽ സഭയിൽ സമാധാനം കൈവന്നിരിക്കുന്നതുകൊണ്ടും, സഭയുടെ ഏകീകരണത്തിനും അഭിവൃദ്ധിക്കും ആവശ്യമാണെന്നുള്ളതുകൊണ്ടും കേന്ദ്രത്തിൽനിന്നും നമുക്കു് അയച്ചുകിട്ടിയിട്ടുള്ള ഭരണഘടന നടപ്പിൽ വരുത്താനായി അതിന്റെ ഒരു പ്രതി ഇതുസഹിതം അയക്കുന്നു. ആ പള്ളിയിലെ അടുത്ത തിരഞ്ഞെടുപ്പ് ഇതനുസരിച്ചു നടത്തേണ്ടതാകുന്നു. അടുത്ത തിരഞ്ഞെടുപ്പിനു് ഒരു വർഷത്തിലധികം കാലതാമസമുള്ളപക്ഷം ഒരു വർഷത്തിനുള്ളിൽ, ഏററവും അനുയോജ്യമായ സന്ദർഭത്തിൽത്തന്നെ, ഇതനുസരിച്ചുള്ള തിരഞ്ഞെടുപ്പ് നടത്തേണ്ടതാണു്. ഒരു കൊല്ലത്തിനുശേഷം നമ്മുടെ എല്ലാ പള്ളികളിലേയും അംഗീകൃത ഭരണഘടനയായി ഇതുമാത്രമേ സ്വീകരിക്കപ്പെടുകയുള്ളു.

ഭരണഘടന നടപ്പിൽ വരുത്തുമ്പോൾ പള്ളികളുടെ പ്രത്യേക സ്വഭാവംകൊണ്ടു് എന്തെങ്കിലും പ്രയാസങ്ങൾ അനുഭവപ്പെട്ടുകണ്ടാൽ അവ നമ്മുടെ ശ്രദ്ധയിൽ പെടുത്തണം. അങ്ങിനെയുള്ള പ്രയാസങ്ങൾക്കു് നിയമാനുസരണമായ പ്രതിവിധിയുണ്ടാക്കുവാൻ നാം ശ്രമിക്കുന്നതായിരിക്കും. ഏതൊരു വ്യതിയാനവും പ്രാരംഭത്തിൽ പ്രയാസമെന്നു് തോന്നാമെങ്കിലും ശുഭാപ്തിവിശ്വാസത്തോടെ കൈകാര്യംചെയ്യുമ്പോൾ നന്മക്കായി പരിണമിക്കുന്നതാണു്. നിങ്ങളുടെ ജ്ഞാനത്തിന്നിതു് മതി.

ദൈവം അനുഗ്രഹിക്കട്ടെ.

എന്നു് 1959 ഏപ്രിൽ 10-ാംനു-
ആലുവാ തൃക്കുന്നത്തു് സിമ്മനാരിയിൽനിന്നും.

## തൃക്കുന്നത്തു സെമിനാരി; ഒരന്വേഷണം ഇവിടെത്തുടങ്ങുന്നു...

**1880-ൽ മലങ്കര സഭയിൽ കക്ഷി ഭിന്നതകൾ ഉണ്ടാകുന്നതിനു മുമ്പ് സഭ ഒന്നായി നിൽക്കുന്ന കാലഘട്ടത്തിൽ സ്ഥാപിക്കപ്പെട്ടതാണ് ആലുവ തൃക്കുന്നത്ത് സെമിനാരിയും പള്ളിയും അതിനാൽ ഇതു മലങ്കര സഭയുടെ പൊതുസ്വത്താണ്. ഒരു കക്ഷി സ്വന്തമായി ഉണ്ടാക്കിയിട്ടുള്ളതല്ല.**

ലേഖനം


ഫാ. മത്തായി ഇടയനാൽ

മാനേജർ, തൃക്കുന്നത്തു സെമിനാരി


# അറിഞ്ഞിരിക്കേണ്ട യാഥാർത്ഥ്യങ്ങൾ

1912-ൽ കക്ഷി ഭിന്നതകൾ രൂക്ഷമായപ്പോൾ സെമിനാരിയുടെ ചുമതല വഹിച്ചിരുന്നവർ പാത്രിയർക്കീസ് പക്ഷം ചേർന്നതിനാൽ സെമിനാരിയുടെ നിയന്ത്രണം അവരുടെ കരങ്ങളിലായി തീർന്നു. 1958-ൽ ബഹു. സുപ്രീം കോടതി വിധിയിൽ പാത്രിയർക്കീസ് പക്ഷം പരാജയപ്പെട്ടതിനാൽ ആ വർഷം തന്നെ സഭയിൽ സമാധാനം ഉണ്ടായി. ആ സമയത്ത് തൃക്കുന്നത്ത് സെമിനാരിയുടെ ചുമതല അങ്കമാലി ഭദ്രാസനത്തിന്റെ ഭരണ കർത്താവായിരുന്ന കാലം ചെയ്ത ഗീവർഗീസ് മാർ ഗ്രിഗോറിയോസ് തിരുമേനിക്കായിരുന്നു. 1934-ലെ സഭാ ഭരണഘടന അംഗീകരിച്ച് കാതോലിക്കേറ്റിന്റെ കീഴിൽ അദ്ദേഹം വീണ്ടും അങ്കമാലി ഭദ്രാസന ഭരണം തുടരുമ്പോഴും സെമിനാരി അദ്ദേഹത്തിന്റെ ഉടമസ്ഥതയിലും ഭരണത്തിലും ആയിരുന്നു.

1966-ൽ അദ്ദേഹം കാലം ചെയ്തു. അങ്കമാലി ഭദ്രാസന ഭരണം ഭരണഘടന പ്രകാരം മലങ്കര മെത്രാപ്പോലീത്ത ബസ്സേലിയോസ് ഔഗേൻ ബാവ തിരുമേനി ഏറ്റെടുത്തു. 1967-ൽ അഭി. ഫീലിപ്പോസ് മാർതെയോഫിലോസ് തിരുമേനി അങ്കമാലി ഭദ്രാസന മെത്രാപ്പോലീത്തയായി നിയമിക്കപ്പെട്ടു. 1970 ആയപ്പോഴേക്കും വീണ്ടും കക്ഷി വഴക്കിന് ആരംഭം കുറിച്ചു. 1974-ൽ പാത്രിയർക്കീസ് കക്ഷിയുടെ ശ്രേഷ്ഠ ബാവ, തന്നെ പാത്രിയർക്കീസ് വാഴിച്ചയച്ചതാണെന്ന അവകാശ വാദവുമായി പള്ളികളും സ്ഥാപനങ്ങളും ബലമായി പിടിച്ചെടുക്കുവാൻ ശ്രമം തുടങ്ങി. അതോടെ സഭയിൽ സംഘർഷവും ആരംഭിച്ചു. പാത്രിയർക്കീസ് പക്ഷം നീതിന്യായ കോടതി വഴിയും നീക്കങ്ങൾ നടത്താതിരുന്നില്ല. OS No. 980/1973-ാം നമ്പറായി കാതോലിക്ക വിഭാഗത്തിനെതിരായി അവർ കൊടുത്ത കേസ്സിൽ IA No. 5158-ൽ കാതോലിക്ക വിഭാഗത്തിലെ വൈദികർക്കായി ഇംജഗ്ഷൻ ആവശ്യപ്പെട്ടു കോടതിയെ സമീപിച്ചെങ്കിലും പാത്രി

യർക്കീസ് വിഭാഗത്തിന് പ്രവേശനം നിഷേധിച്ചു ഉത്തരവിടുകയാണ് കോടതി ചെയ്തത്.

22.3.79-ൽ ഒരു സ്ത്രീയുടെ മരണത്തെ തുടർന്ന് മൃതദേഹം സംസ്കരിക്കുന്നതിന് വീണ്ടും പ്രശ്നങ്ങൾ സൃഷ്ടിച്ചതിനാൽ ബഹു. കളക്ടർ ഏകപക്ഷീയമായി section 27 അനുസരിച്ച് സെമിത്തേരി കസ്റ്റഡിയിൽ എടുത്ത് മൃതദേഹം മറവു ചെയ്തു. കളക്ടർക്കെതിരെ ഇതിന്റെ പേരിൽ കോടതിയിൽ പരാതിപ്പെട്ടു. കളക്ടറുടെ നടപടി ശരിയല്ലെന്ന് വിധിച്ചുകൊണ്ട് മൃതദേഹം മറവുചെയ്യുന്നതിന് കോടതി കൊടുത്തിട്ടുള്ള നിർദ്ദേശമനുസരിച്ചാണ് ഇപ്പോൾ വൈദീകരെ കൂടാതെ ശവസംസ്കാരം നടന്നു വരുന്നത്.

വീണ്ടും പാത്രിയർക്കീസ് പക്ഷം OS 5/1981-ാം നമ്പറായി മറ്റൊരു കേസ് ഫയൽ ചെയ്തു. തൃക്കുന്നത്ത് സെമിനാരി പള്ളി ഇടവക പള്ളിയാണെന്ന് സ്ഥാപിച്ചു കിട്ടുവാൻ ഈ കേസ്സിൽ ഈ പള്ളി ഭദ്രാസന മെത്രാപ്പോലീത്തായുടെ ഉടമസ്ഥതയിലും ഭരണത്തിലുമാണെന്നും ഇടവക പള്ളിയല്ലെന്നും ഇരു വിഭാഗവും സമർപ്പിച്ച വളരെ അധികം രേഖകളുടെ അടിസ്ഥാനത്തിൽ കോടതി തീർപ്പു കൽപ്പിച്ചു. ഇതിനെതിരെ പാത്രിയർക്കീസ് പക്ഷം അപ്പീൽ കൊടുത്തിട്ടും സ്റ്റേ കിട്ടിയതുമില്ല.

പള്ളി പിടിച്ചെടുക്കാൻ ഗ്രേയ്റ്റ് മാർച്ച് നടത്തിയതും അതേ തുടർന്നുണ്ടായ സംഭവങ്ങളും നാം മറന്നിട്ടില്ല. ഇതിനിടയിൽ OS/25/2001 നമ്പർ കേസ്സിൽ IA 2196/2001-ൽ ഉണ്ടായ ഉത്തരവനുസരിച്ച് പാത്രിയർക്കീസ് കക്ഷിയുടെ ശ്രേഷ്ഠ ബാവ അങ്കമാലി, കൊച്ചി, കണ്ടനാട് ഭദ്രാസനത്തിലെ ഒരു പള്ളിയിലും പ്രവേശിക്കുവാൻ പാടില്ലെന്ന് നിരോധന ഉത്തരവുണ്ടായി. ഇതിനെതിരെ കൊടുത്ത അപ്പീൽ ബഹു. ഡിവിഷൻ ബഞ്ച് തള്ളിക്കൊണ്ട് നിരോധനം ഉറപ്പിക്കുകയാണ് ചെയ്തത് (2003) (1) KLT 10).

## വസ്തു വകകൾ

**മലങ്കരസഭയുടെ പൊതു മുതലായി തൃക്കുന്നത്തു സെമിനാരിയിൽ ഉള്ള വസ്തു വകകൾ**

- തൃക്കുന്നത്ത് സെമിനാരിപ്പള്ളി, 4 കബറുകൾ
- പള്ളിമേട (ഇപ്പോൾ താമസിക്കുന്ന കെട്ടിടം പല ഘട്ടങ്ങളിലായി പണി പൂർത്തീകരിച്ചു.)
- ഏകദേശം 55 ക്വാർട്ടേഴ്സുകൾ (വാടക, മെയിന്റനൻസ്, കരം ഇവകൾ കൈകാര്യം ചെയ്യുന്നത് അരമന മാനേജർ.)
- ഏകദേശം 18 ഏക്കർ ഭൂമി അതിൽ നിന്നും പോലീസ് സ്റ്റേഷൻ, കോടതി, തുടങ്ങിയവയ്ക്ക് സ്ഥലം വിട്ടുകൊടുത്തിട്ടുണ്ട്.
- എം. ജി. എം. ഹോസ്റ്റൽ
- അഭിവന്ദ്യ തിരുമേനിമാരുടെ പൂജാ പാത്രങ്ങൾ, തിരുവസ്ത്രങ്ങൾ, പുരസ്കാരങ്ങൾ, കിടക്കകൾ, പുസ്തക ശേഖങ്ങൾ etc....

2005-ൽ ബഹു മണ്ണാറപ്രായിൽ അച്ചൻ മാനേജർ സ്ഥാനത്ത് നിന്നും മാറിയതിനെ തുടർന്ന് പാത്രിയർക്കീസ് വിഭാഗം വീണ്ടും സംഘർഷം ഉണ്ടാക്കി. അന്നത്തെ മുഖ്യമന്ത്രി ശ്രീ. ഉമ്മൻ ചാണ്ടിയും, ജില്ലാ കളക്ടറും, ആലുവ പോലീസ് സൂപ്രണ്ടും, ഇരുകക്ഷികളും ഒപ്പു വച്ച രേഖാ മൂലമായ തീരുമാനങ്ങൾക്കനുസരിച്ചാണ് ആലുവായിലെ കാര്യങ്ങൾ നടന്നു വന്നത്. ഇതനുസരിച്ച് രാവിലെ 7 മുതൽ വൈകിട്ട് 7 വരെ കബർ മുറികൾ തുറന്നുകൊടുക്കുകയും വൈദികരെ കൂടാതെ ഭക്ത ജനങ്ങൾക്ക് പ്രാർത്ഥിക്കുവാൻ അവസരം കൊടുക്കുകയുമാണ് ചെയ്തിരിക്കുന്നത്. എന്നാൽ 2007 ജനുവരി 25-ാം തീയതി വൈകുന്നേരം പാത്രിയർക്കീസ് വിഭാഗം കാതോലിക്കായും മറ്റു വൈദികരും അവിടെ പ്രവേശിക്കുവാൻ ജില്ലാ കളക്ടർ സൗകര്യം ഒരുക്കി കൊടുത്തു. 2008-ൽ ഈ കടന്നു കയറ്റം ആവർത്തിക്കാതിരിക്കാൻ മേലധികാരികൾക്ക് പരാതി കൊടുക്കുകയും രേഖാമൂലമുള്ള തീരുമാനം നടപ്പിലാക്കുന്നതിന് വേണ്ടതെല്ലാം ചെയ്യണമെന്ന് അപേക്ഷിക്കുകയും ചെയ്തു. ബഹു. ജില്ലാ കളക്ടർ ഒരു കോൺഫ്രൻസ് വിളിച്ചു. തീരുമാനമൊന്നും അറിയിച്ചില്ല. 24-ാം തീയതി രാത്രി ബഹു. മുഖ്യമന്ത്രിയും തിരുവനന്തപുരത്ത് ഒരു കോൺഫ്രൻസ് വിളിച്ചു. അപ്പോഴും തീരുമാനമൊന്നും എടുത്തതായി അറിയിച്ചില്ല.

ജനുവരി 24-ാം തീയതി രാത്രി വൈകി 144 പ്രഖ്യാപിച്ചതായി അറിഞ്ഞു. പതിവുപോലെ ആരാധനയ്ക്കു വന്ന ഓർത്തഡോക്സ് വിശ്വാസികളെ പോലീസ് തടഞ്ഞു. അകത്തു കയറ്റി വിട്ടില്ല. അകത്തു കയറിയവരെ പുറത്തുവിടാതെ പോലീസ് ബന്ധനത്തിലാക്കി. നമ്മുടെ എല്ലാ വിശ്വാസികളെയും അറസ്റ്റു ചെയ്യുവാനും നീക്കമുണ്ടായി. തന്നെ അറസ്റ്റ് ചെയ്തതിനു ശേഷമേ തന്റെ മക്കളെ അറസ്റ്റു ചെയ്യാവൂ എന്ന് പ. ദിദിമോസ് ബാവ തിരുമേനി ആവശ്യപ്പെട്ടതിനാൽ അറസ്റ്റ് ഒഴിവാക്കി. ഓർത്തഡോക്സ് വിഭാഗത്തെ ബന്ധനത്തിൽ വച്ച് പാത്രിയർക്കീസ് വിഭാഗത്തിന്റെ മേൽപ്പട്ടക്കാർക്ക് പ്രവേശിക്കാൻ സൗകര്യം ഉണ്ടാക്കി കൊടുക്കുവാൻ വേണ്ടി മാത്രമാണ് 144 പ്രഖ്യാപിച്ചത്.

കേരളം മാറി മാറി ഭരിച്ച ഒരു ഗവൺമെന്റും ഇത്ര പക്ഷപാതപരമായി പ്രവർത്തിച്ചിട്ടില്ല. കോടതി വിധികളും സ്റ്റാറ്റസ് ക്വോയും കാറ്റിൽ പറത്തി പാത്രിയർക്കീസ് പക്ഷത്തെ പ്രീണിപ്പിക്കുകയാണ് അധികാരികൾ ചെയ്തത്. മലങ്കരസഭാ മക്കൾ യാഥാർത്ഥ്യങ്ങൾ മനസ്സിലാക്കി സത്യത്തിനും നീതിക്കും വേണ്ടി പോരാടുമെന്ന് പ്രതിജ്ഞ ചെയ്ത് മുന്നേറുകയാണ് വേണ്ടത്. ■

ലേഖനം

എം. കുര്യൻ തോമസ്

# തൃക്കുന്നത്തു സെമിനാരിയുടെ ചരിത്രം



തൃക്കുന്നത്ത് സെമിനാരിയിൽ സൂക്ഷിച്ചിരിക്കുന്ന ചരിത്രരേഖകൾ

കഴിഞ്ഞ ഏതാനും വർഷങ്ങളായി ജനുവരി മാസത്തിൽ വാർത്തകളിൽ നിറഞ്ഞു നിൽക്കുന്ന ഒന്നാണ് ആലുവാ തൃക്കുന്നത്തു സെമിനാരി. മലങ്കരസഭയുടെ അങ്കമാലി ഭദ്രാസനത്തിന്റെ ആസ്ഥാനവും നാലു മേല്പട്ടക്കാരുടെ കബറിടം സ്ഥിതിചെയ്യുന്ന പുണ്യഭൂമിയുമായ ആലുവാ തൃക്കുന്നത്തു സെമിനാരിയ്ക്ക് ഒന്നേകാൽ നൂറ്റാണ്ടിന്റെ ചരിത്രമേയുള്ളു. എങ്കിലും ഈ സ്ഥാപനത്തിന്റെ ഉൽഭവചരിത്രം ഏതാണ്ട് എല്ലാവർക്കും തന്നെ അജ്ഞാ തമാണ്.

പഴയ തിരുവിതാംകൂറിലെ അപ്രസക്തമായ ഒരു സ്ഥലമായിരുന്നു ആലുവാ. വർഷത്തിലൊരിക്കൽ ശിവരാത്രിക്ക് ആലുവാ മണപ്പുറത്ത് ബലിതർപ്പണം നടത്താൻ എത്തുന്നവരും ആലുവാപ്പുഴയിലെ ഔഷധഗുണമുള്ള വെള്ളത്തിൽ *കുളിച്ച് സുഖമെടുക്കാൻ* വേനൽക്കാലത്ത് എത്തുന്ന അപൂർവ്വം ചിലരുമായിരുന്നു ആലുവായെ മുഖ്യധാരയിൽ ഉൾപ്പെടുത്തി നിർത്തിയിരുന്നത്. ഇക്കാലത്തു ആലുവായിൽ സുറിയാനി ക്രിസ്ത്യാനികൾ ഇല്ലായിരുന്നു എന്നുതന്നെ പറയാം

മികച്ച കര – ജലമാർഗ്ഗ ഗതാഗത സൗകര്യ മുണ്ടായിരുന്ന ആലുവായ്ക്ക് പ്രാധാന്യം ലഭിക്കുന്നത് കൊച്ചി - ഷൊർണ്ണൂർ റെയിൽപ്പാത വന്നതോടെയാണ്. പഴയ തിരുവിതാംകൂർ രാജ്യത്ത് റെയിൽവേ കടന്നു പോകുന്ന സ്ഥലങ്ങൾ ആലുവാ, അങ്കമാലി ഇവ മാത്രമായിരുന്നു. 19-ാം നൂറ്റാണ്ടിന്റെ അവസാനപാദത്തിൽ ഈ റെയിൽപ്പാതയുടെ പണി പുരോഗമിച്ചതോടെ തിരുവിതാംകൂർ സർക്കാർ ആലുവായുടെ വികസനത്തിൽ ശ്രദ്ധ ചെലുത്തി.

ഇതേ കാലത്താണ് അങ്കമാലി ഭദ്രാസനത്തിന്റെ ആദ്യ മെത്രാപ്പോലീത്തായായിരുന്ന അമ്പാട്ട് മാർ കൂറിലോസ് തന്റെ ഭദ്രാസന ആസ്ഥാനമായി ആലുവായെ തെരഞ്ഞെടുത്തത്. 1876 ലാണ് മലങ്കര സന്ദർശിച്ച ആദ്യത്തെ അന്ത്യോഖ്യാ പാത്രീയാർക്കീസായ പ. പത്രോസ് തൃതീയൻ, മലങ്കര മെത്രാനെ കൂടാതെ ആറു മേല്പട്ടക്കാരെക്കൂടി വാഴിച്ചതും മലങ്കരസഭയെ ഏകപക്ഷീയമായി ഏഴ് ഇടവകകളായി വിഭജിച്ചതും. അതിൽ ഒരു ഇടവകയായിരുന്നു അങ്കമാലി. 1891-ൽ കാലംചെയ്ത അമ്പാട്ട് മാർ കൂറിലോസായിരുന്നു അങ്കമാലിയുടെ ആദ്യ മെത്രാപ്പൊലീത്താ. അദ്ദേഹം ആലുവാ നഗരമദ്ധ്യത്തിൽ ഇരുപത് ഏക്കറോളം വസ്തു സമ്പാദിക്കുകയും ചുരുക്കത്തിൽ ഒരു പള്ളി സ്ഥാപിക്കുകയും ചെയ്തു.

അമ്പാട്ടു മാർ കൂറിലോസ് 1891-ൽ അകാലത്തിൽ കാലം ചെയ്തതോടെ കോട്ടയം ഇടവകയുടെ കടവിൽ മാർ അത്താനാസ്യോസ് അങ്കമാലിയുടെ ഭരണം ഏറ്റെടുത്തു. അദ്ദേഹം ആലുവാപള്ളിയെ ഒരു പൊതുസ്ഥാപനമാക്കി. അതിനെ വടക്കുള്ള സഭാകേന്ദ്രമാക്കി വളർത്തുക എന്നത് ഒരു വെല്ലുവിളിയായി അദ്ദേഹം ഏറ്റെടുത്തു. തന്റെ ജന്മനാടായ വടക്കൻ പറവൂരിനു സമീപസ്ഥമായ ആലുവായോട് അദ്ദേഹത്തിനു പ്രത്യേക പ്രതിപത്തി ഉണ്ടായിരുന്നിരിക്കാം. ഇക്കാലത്ത് വാകത്താനം കാരുചിറ ഗീവർഗീസ് റമ്പാൻ (പിന്നീട് പ.ബസേലിയോസ് ഗീവർഗീസ് പ്രഥമൻ, പൗരസ്ത്യ കാതോലിയ്ക്ക) ആയിരുന്നു കടവിൽ മാർ അത്താനാസ്യോസിന്റെ സെക്രട്ടറിയും സന്തതസഹചാരിയും. തുടർന്നു നടന്ന സംഭവങ്ങൾ പ. വാകത്താനത്തു ബാവായുടെ *സഭാജീവിത നാൾവഴി* എന്ന ആത്മകഥയിൽ നിന്നും ഇപ്രകാരം സംഗ്രഹിക്കാം:

*...(കൊല്ലവർഷം)1077 വൃശ്ചിക മാസം 9-ന് മലയാളം കണക്കിൽ 7-ന് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ തനിക്കുള്ള സമ്പാദ്യങ്ങൾ ആലുവാ പള്ളിക്ക് കൊടുത്തിരിക്കുന്നതായി ഒരു ഉടമ്പടി എഴുതി പറവൂർ കൊർട്ടിൽ രജിസ്ട്രാക്കി. ടി. പള്ളിയുടെ കാര്യാമ്പേഷണത്തിനായി കൊച്ചു പൗലോസു റമ്പാച്ചനേയും ഗീവറുഗീസ് റമ്പാച്ചനേയും പൈനാടത്തു യൗസേപ്പ് ശെമ്മാശ്ശനേയും ഉടമ്പടിയാൽ നിയമിക്കയും ചെയ്തു....*

കൊല്ലവർഷം 1078-ാം മാണ്ട് വൃശ്ചികം 7-നു (1901 നവംബർ 22) പറവൂർ സബ്ബ് രജിസ്ട്രാർ ഓഫീസിൽ രജിസ്റ്റർചെയ്ത ടി. വിൽപത്രത്തിലെ പ്രസക്ത ഭാഗങ്ങൾ താഴെപറയുന്നവയാണ്.

*...3. താഴെ ചേർത്തിരിക്കുന്ന എ പട്ടിക പ്രകാരമുള്ള സ്ഥാവര സ്വത്തുക്കളിൽ 5 മുതൽ 20 വരെ നമ്പരുകളും, ബി പട്ടികപ്രകാരമുള്ള ജംഗമ സ്വത്തുക്കളും, നമ്മുടെ*

*സ്വന്തവും പതിനായിരം രൂപാ വിലവരുന്നതും, എ പട്ടിക യിലുള്ള ആറായിരം രൂപാ വിലവരുന്ന ഒന്ന് മുതൽ നാലുവരെ നമ്പരുകളിൽ നാലായിരം രൂപാ വില വരുന്ന സ്വത്തുക്കൾ അങ്കമാലി ഇടവകകളുടെ മേലദ്ധ്യക്ഷനായി രുന്ന് കാലം ചെയ്ത നമ്മുടെ സഹോദരൻ ബ. ഗീവറു ഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായുടെ സ്വന്തവും, മെത്രാപ്പോലീത്തായാൽ നമ്മുടെ പ്രത്യേക ഭരണത്തിനായി ഏല്പിക്കപ്പെട്ടിട്ടുള്ളതും, ശേഷം രണ്ടായിരം രൂപായുടെ സ്വത്ത് നമ്മുടെ സ്വന്ത ദ്രവ്യം ചെലവ് ചെയ്ത് അതിനോട് ചേർത്ത് പണിയിച്ചിട്ടുള്ളതും, ഇവകളെല്ലാം ഇപ്പോൾ നമ്മുടെ പ്രത്യേക കൈവശത്തിലും സ്വാതന്ത്ര്യത്തിലും ഭര ണത്തിലും ഇരിയ്ക്കുന്നതാകുന്നു....*

*...5. എ പട്ടികയിൽ ഒന്നാം നമ്പർ തൃക്കുന്നത്ത് പുരയി ടത്തിലിരിക്കുന്ന അതോട് ചേർന്ന് ദൈവാരാധനയ്ക്കും വിദ്യാഭ്യാസത്തിനുമായി ഉണ്ടാക്കപ്പെട്ടിട്ടുള്ള കെട്ടിടങ്ങളും ഒരു പ്രത്യേക ട്രസ്റ്റിന്റെ മൂലസ്ഥാനമായിരിക്കണമെന്ന് നാം തീരുമാനിച്ചിരിക്കുന്നതും, ആ ട്രസ്റ്റിന്റെ ഉപയോഗത്തിനും പ്രയോജനത്തിനുമായി നാലാം വകുപ്പിൽ വിവരിക്കുന്ന വക കൾ ഒഴികെയുള്ള എല്ലാ സ്ഥാവര ജംഗമ സ്വത്തുക്കളും നാം വിട്ടുകൊടുത്തിരിക്കുന്നതുമാകുന്നു...*

കടവിൽ മാർ അത്താനാസ്യോസ് തൃക്കുന്നത്തു സെമിനാരിയെ ഒരു ട്രസ്റ്റാക്കി എന്നാണ് ഇതിൽ നിന്നും മനസിലാകുന്നത്. സെമിനാരിയും, ചാപ്പലും, ഉള്ളതും ഉണ്ടാകാൻ പോകുന്നതുമായ എല്ലാ കെട്ടിടങ്ങളും ഈ ട്രസ്റ്റിന്റെ ഭാഗമാണന്നും ഈ വില്പത്രത്തിൽ നിന്നും വ്യക്തമാണ്. അതിനാൽ സെമിനാരിപള്ളിക്ക് സെമിനാരിയിൽനിന്നു വേറിട്ട ഒരു അസ്ഥിത്വമുണ്ടന്ന വാദത്തിനും പ്രസക്തിയില്ല. പ. വാകത്താനത്തു ബാവാ തന്റെ *സഭാജീവിത നാൾവഴി*യിൽ കൊച്ചു പൗലോസു റമ്പാനെ (പിന്നീട് ആലുവായിലെ വലിയ തിരുമേനി എന്നറിയപ്പെടുന്ന കുറ്റിക്കാട്ടിൽ പൗലൂസ് മാർ അത്താനാ സ്യോസ്) ട്രസ്റ്റിമാരിൽ ഒരാളായി സൂചിപ്പിക്കുന്നുണ്ടെങ്കിലും മാർ അത്താനാസ്യോസിന്റെ വിൽപ്പത്രത്തിൽ അപ്രകാരം പരാമർശനമില്ല. മറിച്ച്, വിൽപ്പത്രത്തിലെ പരാമർശനപ്രകാരം .... *ട്രസ്റ്റിന്റെ ഭരണകർത്താക്കന്മാരും സ്ഥലത്തെ ഭാരവാഹികളുമായി ദയറാക്കാരായ രണ്ട് പേർ വേണമെന്ന് നമുക്ക് ആഗ്രഹം ഉള്ളതിനാൽ, അതിലേയ്ക്ക് വിശ്വസ്ഥന്മാരെന്ന് നമുക്ക് ബോദ്ധ്യപ്പെട്ടിരിക്കുന്ന വാകത്താ നത്ത് പള്ളി ഇടവകയിൽ കാരുചിറ പുന്നൂസിന്റെ മകൻ ഗീവറുഗീസ് റമ്പാനേയും, ഈ ദയറായിൽ സ്ഥിരവാസം ചെയ്തു കാര്യഭരണം നടത്തിക്കൊള്ളാമെന്ന് നമ്മുടെ മുൻപാകെ സമ്മതിച്ചിരിക്കുന്ന അകപ്പറമ്പ് പള്ളി ഇടവക യിൽ പൈനാടത്ത് കുര്യതിന്റെ മകൻ യൗസേഫ് ശെമ്മാശ നേയും നിയമിക്കുകയും അധികാരം കൊടുക്കുകയും ചെയ്തിരിക്കുന്നു.....*

*...7. ഈ ദയറായ്ക്ക് വേണ്ടതായ ചില പണികൾ നട ത്തുകയും മറ്റും ചെയ്തിട്ടുള്ള പൈനാടത്ത് പൗലോസ് റമ്പാൻ ഈ ദയറായിൽ താമസിക്കുന്നതിനായി വരുന്നു എങ്കിൽ, അയാളുടെ ന്യായമായ ചിലവുകൾ മുൻ ഭാരവാ ഹികളുടേതുപോലെതന്നെ ട്രസ്റ്റിൽനിന്നും നടത്തേണ്ടതും, ഭാരവാഹികളായ മുൻ ആറാം വകുപ്പിൽ പറഞ്ഞവർ തമ്മിൽ ഭരണകാര്യത്തെപ്പറ്റി അഭിപ്രായഭേദം ഉണ്ടായാൽ ഈ പൗലോസ് റമ്പാൻ ഉൾപ്പെടെയുള്ള മൂന്നുപേരിൽ ഭൂരിപക്ഷ ക്കാരുടെ അഭിപ്രായപ്രകാരം കാര്യങ്ങൾ നടത്തേണ്ടതുമാ കുന്നു.*

ഇതിൽനിന്നും പ. വാകത്താനത്തു ബാവായും പൈനേടത്ത് ജോസഫ് ശെമ്മാശനും മാത്രമാണ് മാർ അത്താനാസ്യോസിന്റെ വിൽപ്പത്രപ്രകാരമുള്ള ട്രസ്റ്റിമാർ എന്നും കൊച്ചു പൗലോസു റമ്പാൻ ട്രസ്റ്റിയല്ല എന്നും വ്യക്തമാണ്.

ട്രസ്റ്റിമാരുടെ മേലുള്ള നിയന്ത്രണവും നിയമനവും എപ്രകാരമായിരിക്കണമെന്നും ആരായിരിക്കണമെന്നും വിൽപ്പത്രത്തിൽ വ്യവസ്ഥയുണ്ട്.

*...8. ഇവരുടെ* (പ. വാകത്താനത്തു ബാവായും പൈനേടത്ത് ജോസഫ് ശെമ്മാശനും) *കാലശേഷമോ, ഈ ചുമതലയിൽനിന്നും ഇവർ സ്വയമായി മാറുകയൊ, അവരെ മാറ്റേണ്ടി വരികയൊ ചെയ്യുമ്പോഴൊ, സ്ഥലത്തെ ഭാരവാ ഹികൾ, മേലിലും വിശ്വസ്തന്മാരായ ദയറാക്കാരായി ഇരി ക്കണമെന്ന് നമുക്ക് ആഗ്രഹമുള്ളതിനാൽ, അഞ്ഞൂറ് രൂപ യിൽ കുറയാതെ ട്രസ്റ്റിലേയ്ക്ക് ദാനം ചെയ്യുന്ന ദയറാക്കാ രിൽ, യോഗ്യന്മാരെന്ന് തോന്നുന്ന ആവശ്യംപോലെയുള്ള ഒന്നോ രണ്ടോ ആളുകളേയോ, മേൽപ്രകാരമുള്ളവർ ഇല്ലാ ത്തപക്ഷം യോഗ്യന്മായ മറ്റ് രണ്ട് ദയറാക്കാരേയോ, ആറാം വകുപ്പിൽ പറയുന്നവരുടെ പിൻഗാമികളായി നിയമിക്കുന്ന തിന് പത്താം വകുപ്പിൽ പറയുന്ന ആൾക്ക് സ്വാതന്ത്ര്യവും ബാദ്ധ്യതയും ഉള്ളതാകുന്നു.*

*9. മുൻ വകുപ്പുകളിൽ പറയുന്ന പൗലോസ് റമ്പാൻ* (കുറ്റിക്കാട്ടിൽ പൗലൂസ് മാർ അത്താനാസ്യോസ്) *സ്ഥലത്ത് വന്ന് താമസിക്കാത്തപക്ഷം മറ്റ് ഭാരവാഹികൾ തമ്മിൽ ഭിന്നാ ഭിപ്രായം ഉണ്ടായാൽ അതാതുകാലത്തെ അങ്കമാലി മഹാ ഇടവകയുടെ മെത്രാപ്പോലീത്താ അവർകളെ അറിയിച്ച് അദ്ദേ ഹത്തിന്റെ അഭിപ്രായം പോലെ കാര്യങ്ങൾ നടത്തേണ്ടതാ കുന്നു.*

*10. ആറാം വകുപ്പിൽ പറയുന്ന ഭരണകർത്താക്കന്മാരെ അധികാരത്തിൽനിന്നും മാറ്റുന്നതിനും, ഏഴാം വകുപ്പിൽ പറ യുന്ന പൗലോസ് റമ്പാന് ഇതിനാൽ കൊടുത്തിരിയ്ക്കുന്ന അവകാശം ഇല്ലാതാക്കുന്നതിനും, വിശ്വാസവിപരീതമായോ, സ്ഥാനഭൃഷ്ടിന് കാരണമായ മറ്റുവല്ല സംഗതികളുമോ അടിസ്ഥാനമാക്കി, അങ്കമാലി ഇടവകയുടെ മെത്രാപ്പോലീ ത്തായ്ക്ക് അധികാരമുണ്ടായിരിയ്ക്കുന്നതും, മേൽപറഞ്ഞ വിധത്തിലുള്ള മതിയായ കാരണം കൂടാതെ അദ്ദേഹത്തിനോ മറ്റാർക്കെങ്കിലുമോ ഈ അധികാരം ഉപയോഗിപ്പാൻ പാടി ല്ലാത്തതുമാകുന്നു.*

*11. ഈ ട്രസ്റ്റിന്റെ ഉദ്ദേശപ്രകാരം ശരിയായി നടത്തു ന്നുണ്ടോ എന്ന് പരിശോധിയ്ക്കുന്നതിനും പൊതുവേ മേല ന്വേഷണം ചെയ്യുന്നതിനും അങ്കമാലി മഹാ ഇടവകയുടെ അതാതുകാലത്തെ മെത്രാപ്പോലീത്തായ്ക്കും പൊതുയോഗ ത്തിനും അധികാരവും ചുമതലയും ഉള്ളതാകുന്നു.*

ഈ വ്യവസ്ഥകളിൽനിന്നും അങ്കമാലി ഭദ്രാസന മെത്രാപ്പോലീത്തായ്ക്കും അങ്കമാലി ഭദ്രാസന പൊതുയോഗത്തിനുമാണ് തൃക്കുന്നത്തു സെമിനാരി യുടെയും സ്വത്തുക്കളുടെയും മേൽ ആത്യന്തിക അധികാരം

"2005-ൽ ഉമ്മൻചാണ്ടി ഉണ്ടാക്കിയതായി പറയപ്പെടുന്ന ധാരണ വെറും സാങ്കല്പികമാണ്. ഈ തെറ്റിദ്ധാരണയാണ് ആലുവ തിരുവനന്തപുരം ലാത്തി ചാർജുകൾക്ക് വഴിയൊരുക്കിയത്." - അഭി. തോമസ് പ്രഥമന്റേതായി മംഗളം, മാതൃഭൂമി, മനോരമ പത്രങ്ങളിൽ 24-01-2008-ൽ പ്രസിദ്ധീകരിച്ച പ്രസ്താവന.

ഈ പ്രസ്താവന ശരിയാണോ...? താഴെപ്പറയുന്ന ധാരണാപത്രത്തിലെ ഒപ്പുകൾ ശ്രദ്ധിക്കുക.

## മുഖ്യമന്ത്രി ശ്രീ. ഉമ്മൻചാണ്ടിയുടെ സാന്നിദ്ധ്യത്തിൽ തയ്യാറാക്കിയ ഉഭയ സമ്മതം

1. തൃക്കുന്നത്തു സെമിനാരിയിൽ സ്റ്റാറ്റസ്കോ അതേപടി തുടരും.

   അരമനയും ചാപ്പലും കാതോലിക്കാവിഭാഗത്തിന്റെ പൂർണ്ണ നിയന്ത്രണത്തിലും അധികാരത്തിലും ആയിരിക്കും. 24-07-05 ഞായറാഴ്ച മുതൽ റവ. ഫാ. ബോബി വർഗീസ് അരമനയിൽ വി. കുർബ്ബാന അർപ്പിക്കുന്നതാണ്.

2. പള്ളി പൂട്ടികിടക്കുന്നതു കൂടിയാലോചന വഴി [illegible]യ തീരുമാനം ഉണ്ടാകുന്നതുവരെ ഇതേ നില തുടരുന്നതാണ്.

3. നാലു കബറും രാവിലെ 7 മണി മുതൽ വൈകുന്നേരം 7 മണി വരെ തുറന്ന് ഇടുന്നതും ഭക്തജനങ്ങൾ ഓരോരുത്തരായി വന്ന് പ്രാർത്ഥിക്കുവാൻ അവസരം കൊടുക്കുന്നതുമാണ്. എന്നാൽ ഈ സമയത്തു കൂട്ടായി വന്ന് പ്രാർത്ഥിക്കുവാൻ അവസരം ഉണ്ടാകുന്നതല്ല.

4. ഇന്ന് (23-7-05) ശനി വൈകുന്നേരം 7.30 മുതൽ 8.30 വരെ കബറിങ്കൽ പ്രാർത്ഥിക്കുവാൻ അവസരം ഉണ്ടാകുന്നതാണ്. ജൂലൈ 31 ഞായറാഴ്ച മുതൽ എല്ലാ ഞായറാഴ്ചയിലും വൈകുന്നേരം 4 മുതൽ 5 വരെ 50-ൽ (അൻപതിൽ) കൂടാത്ത വിധത്തിൽ വിശ്വാസികളെ പ്രാർത്ഥനയ്ക്കു വേണ്ടി കയറ്റുന്നതാണ്.

   മാർ തെയോഫിലോസ് തിരുമേനിയുടെ കബറിങ്കൽ ഓർത്തഡോക്സ് വിഭാഗം ഇപ്പോൾ ചെയ്യുന്നതുപോലെ കബർ മുറിയുടെ അകത്തുകയറി ധൂപം വെയ്ക്കുന്നതും 3 തിരുമേനിമാരുടെ കബറിങ്കൽ ഓർത്തഡോക്സ് വിഭാഗം ഇപ്പോൾ ധൂപം വയ്ക്കുന്നതുപോലെ കബർ മുറിയുടെ പുറത്തു നിന്നും മാത്രം ധൂപം വെയ്ക്കുന്നതുമാണ്. വിശ്വാസികൾ മാത്രമേ അകത്തു കയറുകയുള്ളൂ.

   ഈ തീരുമാനങ്ങൾ പോലീസ് പൂർണ്ണമായും നടപ്പിലാക്കുന്നതാണ്.

23/7/05 മുഖ്യമന്ത്രി    23/7/05 ജില്ലാ കളക്ടർ    19 Wahab 23. Supdt. of Police, Ekm (R) Aluva    23/7

George Mathew    Fr. Dr. O. Thomas

മുഖ്യമന്ത്രി, ജില്ലാകളക്ടർ, ശ്രീ. വഹാബ് (S.P.), ഫാ. ഡോ. ഒ.തോമസ് (വൈദിക ട്രസ്റ്റി), ജോർജ് മാത്യു തെക്കേതലയ്ക്കൽ (യാക്കോബായ) എന്നിവർ ചേർന്നാണ് കരാറിൽ ഒപ്പിട്ടിരിക്കുന്നത്.

എന്നു പകൽപോലെ വ്യക്തമാണ്.

പ്രായവും രോഗവും ക്ഷീണിതനാക്കിയ തനിക്ക് വ്യക്തിപരമായി അസാദ്ധ്യമെന്ന് ബോദ്ധ്യമായതിനാലാവാം പിന്നീട് കടവിൽ മാർ അത്താനാസ്യോസ് ആലുവാ സെമിനാരിപണി ഒരു പൊതുക്കാര്യമാക്കിയത്. *....1078 മീനം 19-ന്* (1903 ഏപ്രിൽ 1) *ആലുവാ പള്ളിയിൽ അങ്കമാലി മുതലായ വടക്കേ ഇടവകക്കാരുടെ ഒരു കൂട്ടം ഉണ്ടായി. ഈ കൂട്ടത്തിന് വടക്കെ ഇടവകക്കാരിൽ അധികം പള്ളിക്കാരും കൂടിയിരുന്നു. ആ യോഗക്കാർ ആലുവായിൽ ഒരു സിമ്മനാരി ഉണ്ടാക്കി ഇംഗ്ലീഷും സുറിയാനിയും പഠിപ്പിക്കണമെന്നും പണി വകക്കായി അങ്കമാലി ഇടവകയിലെ എല്ലാ പള്ളികളിൽ നിന്നും ഒരു കൊല്ലത്തെ വരുമാനം കൊടുക്കണമെന്ന് നിശ്ചയിച്ച് ആയത് നടത്തിക്കുന്നതിന് ഏതാനും പേരെ കമ്മട്ടിക്കാരായി തിരഞ്ഞെടുക്കുകയും നിർവാഹക സംഘത്തിൽ ഒരംഗമായി ഗീവറുഗീസ് റമ്പാനെ നിയമിച്ചു. ടി. കൂട്ടത്തിന് തെക്കു നിന്ന് വട്ടശ്ശേരി മല്പാനച്ചനും, പത്രാധിപരും, ജോൺ വക്കീലും പല പട്ടക്കാരും ഹാജരായി...* എന്നാണ് *സഭാജീവിത നാൾവഴിയിൽ* ഇതിനെപ്പറ്റിയുള്ള പരാമർശനം. അക്കാലത്തെ സമുദായ പ്രമുഖരായ വട്ടശ്ശേരിൽ മല്പാൻ, ഇലഞ്ഞിക്കൽ ജോൺ വക്കീൽ, കണ്ടത്തിൽ വർഗീസ് മാപ്പിള തുടങ്ങിയവരുടെ സാന്നിദ്ധ്യം സൂചിപ്പിക്കുന്നത് ആലുവാ സെമിനാരിയെ സഭ ഒരു പൊതു സ്ഥാപനമായി കണ്ടിരുന്നു എന്നാണ്. ഇക്കാര്യത്തെപ്പറ്റി 1905 മേടമാസത്തിലെ *മലങ്കര ഇടവക പത്രിക*യിലെ റിപ്പോർട്ട് ഇപ്രകാരമാണ്.

*....ഈ ആലുവായിൽ ഒരു പൊതുസ്ഥലം ഉണ്ടാക്കണമെന്നു അനേകം പേരും ആശിച്ചിരുന്നതും ആ ആഗ്രഹനിവൃത്തിയ്ക്കായിട്ടു നി. വ. ദി. ശ്രീ. അങ്കമാലി ഇടവകയുടെ കഴിഞ്ഞുപോയ മാർ കൂറിലോസു മെത്രാപ്പോലീത്താ*

*അവർകൾ വേല ആരംഭിക്കുകയും അതിനെ തുടർന്നു ഈ തിരുമേനിയുംമറ്റും പ്രയത്നിക്കുകയും ചെയ്തു. കൂടാതെ മീനം 15 നു ഇവിടെ ഒരു പൊതു യോഗം കൂടി. ആ യോഗത്തിൽ ഈ സ്ഥലത്തിൽ ഒരു വിദ്യാലയം പണിയിച്ചു പഠിത്തം ആരംഭിക്കണമെന്നും അതിലേക്കു അങ്കമാലി ഇടവകയിലുൾപ്പെട്ട എല്ലാ പള്ളിക്കാരും ഒരു കൊല്ലത്തെ വരുമാനം 4 കൊല്ലം കൊണ്ടു കൊടുക്കേണമെന്നും തീരുമാനിച്ചു സമ്മതിച്ച പ്രകാരം പള്ളിക്കാർ കൊടുത്ത സംഖ്യ കൊണ്ടു കെട്ടിടത്തിന്റെ പണി പകുതി വരെ ആയിട്ടുള്ള വിവരം എല്ലാവർക്കും അറിവുണ്ടല്ലോ. തിരുമേനിയുടെ സുഖക്കേടു ആരംഭിച്ചതിനോടുകൂടി പള്ളിക്കാരുടെ ഉത്സാഹം അല്പം കുറഞ്ഞിരിക്കുന്നതായി വിചാരിക്കേണ്ടിയിരിക്കുന്നു. കാരണം മേൽപ്രകാരം നിശ്ചയം ചെയ്തിട്ട് ഇപ്രകാരം രണ്ടു കൊല്ലമായിരിക്കുന്ന സ്ഥിതിയ്ക്കു പള്ളികളിൽനിന്നും പകുതി സംഖ്യ തീർത്തുകിട്ടേണ്ടതാണല്ലോ. അതിൽ കാൽ ഭാഗം പോലും തരാത്ത പള്ളിക്കാരുണ്ടെങ്കിൽ അതു വലിയ കഷ്ടമായിപ്പോയെന്നു പറയാതെ നിവൃത്തിയില്ല....*

കമ്മറ്റിക്കാരനായ വാകത്താനം ഗീവറുഗീസ് റമ്പാന് സെമിനാരി പണിക്കാവശ്യമായ പണം സമ്പാദിക്കുക എന്നത് ഭഗീരഥപ്രയത്നമായിരുന്നു. അങ്കമാലി ഇടവകയിലെ മിക്കവാറും എല്ലാ പള്ളികളും അദ്ദേഹം മുകളിൽ പറഞ്ഞ തുക സംഭരിക്കുന്നതിനായി സന്ദർശിച്ചു. പക്ഷേ പള്ളികളുടെ സഹകരണം മിക്കവാറും നിഷേധാത്മകമായിരുന്നു. *സഭാജീവിത നാൾവഴിയിലെ* ഏതാനും ഉദാഹരണങ്ങൾ കൊണ്ടുതന്നെ ഗീവറുഗീസ് റമ്പാന്റെ കഷ്ടപ്പാട് വ്യക്തമാകുന്നുണ്ട്:

*...1079 ഇടവം 16-നു കഥാനായകൻ...കുന്നക്കുരുടി പള്ളിയിലേക്ക് പോയി. ആ പള്ളിയിലെ ഒരു കൊല്ലത്തെ വരുമാനം ആലുവാ സിമ്മനാരിക്ക് കൊടുത്തുകൊള്ളാമെന്ന് സമ്മതിച്ച് കണക്കു തിട്ടപ്പെടുത്തി സംഖ്യ കുറിച്ചു തന്നു. അവിടുത്തെ ഒരു കൊല്ലത്തെ വരുമാനം 916 രൂപയാണ്...മിഥുനം 21-നു കഥാനായകൻ കോതമംഗലത്തു ചെറിയപള്ളിയിൽ നിന്നും പോത്താനിക്കാട് പള്ളിയിലേക്ക് കാൽനടയായി പോയി. വഴിയുടെ ദുർഘടം കൊണ്ടും മഴയുടെയും വെള്ളപ്പൊക്കത്തിന്റേയും ഉപദ്രവം കൊണ്ടും എത്രത്തോളം കഷ്ടപ്പാടുണ്ടായി എന്ന് പറവതില്ല. സന്ധ്യയ്ക്കു മുമ്പായി അവിടെ എത്തി. കയ്യിൽ ഉണ്ടായിരുന്ന കിടക്ക മുതലായവകൾ എല്ലാം നനഞ്ഞു മിശ്രമായി. ഏകദേശം 10 നാഴികയിൽ അധികം വഴിദൂരം ഉണ്ടായിരുന്നു....23-നു കൈസ്താനികൾ മുതലായവർ കൂടി കണക്കു കേൾക്കുകയും, മേൽ കുഴപ്പം ഉണ്ടാകാതിരിപ്പാൻ ചട്ടംകെട്ടി ഡയറി എഴുതിക്കയും ചെയ്തു.*

ഉയർന്ന സാമ്പത്തിക സ്ഥിതിയുള്ള ഇടവകകളുടെ സഹകരണത്തിന്റെ ഉദാഹരണമായി ഗീവറുഗീസ് റമ്പാന്റെ കോതമംഗലം ചെറിയപള്ളിയിലെ അനുഭവം പരിഗണിക്കാം:

*... (കൊല്ലവർഷം)1078 കന്നി മാസം 21-നു ഞായറാഴ്ചയും തലൈദിവസം പെരുന്നാളിന്നും കഥാനായകൻ ശു: കുർബ്ബാന ചൊല്ലി. 22-നു ആലുവാ സിമ്മനാരി പിരിവിനെ കുറിച്ചു യോഗക്കാർ കൂടിആലോചിച്ചതിൽ, തല്ക്കാലം പള്ളിയിൽ പണമില്ലാത്തതിനാൽ പിന്നീട് കൊടുത്തുകൊള്ളാമെന്ന് ഒഴിവു പറഞ്ഞതിനാൽ 24-നു അവിടെ നിന്നും ഗീവറുഗീസ് റമ്പാൻ ചെലാട്ട് പള്ളിയിലേക്ക് പോയി...*

പിരിവു പുരോഗമിക്കുമ്പോൾത്തന്നെ സെമിനാരിപണി ആരംഭിച്ചു. *...1904 കുംഭം 17-നു* (1904 മാർച്ച് 1) *മാർ അത്തനാസ്യോസ് മെത്രാപ്പോലീത്താ, വട്ടശ്ശേരിൽ ഗീവറുഗീസു റമ്പാൻ, കുറ്റിക്കാട്ട് കൊച്ചു പൗലോസു റമ്പാൻ, നമ്മുടെ കഥാനായകൻ എന്നിവരോടൊരുമിച്ച് പ്രാർത്ഥന കഴിച്ചുകൊണ്ട് ആലുവ സിമ്മനാരിക്ക് അടിസ്ഥാന കല്ല് സ്ഥാപിച്ചു. 22-നു ആലുവാ സിമ്മനാരി നിർവാഹക സംഘം കൂടി മീനം 18-ന് പൊതുയോഗം കൂടണമെന്ന് നിശ്ചയിച്ചിട്ട്. സംഘം പിരിഞ്ഞു...* എന്നാണ് ഈ സംഭവത്തെപ്പറ്റി *സഭാജീവിത നാൾവഴിയിലെ* പരാമർശനം.

ഇതനുസരിച്ച് .... *മീനം 17-നു ദീവന്നാസ്യോസ് മെത്രാപ്പോലീത്താ* (പുലീക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് പഞ്ചമൻ, മലങ്കര മെത്രാപോലീത്താ) *തൃശൂർ നിന്നും ആലുവായിലേക്ക് നീങ്ങി. 18-നു മുൻ നിശ്ചയമനുസരിച്ച് ആലുവായിൽ ഒരു പൊതുയോഗം കൂടി. വല്ല്യ തിരുമേനി യോഗത്തിൽ അഗ്രാസനം വഹിച്ചു. യോഗത്തിൽ സിമ്മനാരി പണിയെ സംബന്ധിച്ച ചില നിശ്ചയങ്ങൾ പാസാക്കുകയും സിമ്മനാരി വക റിപ്പോർട്ടും മൂക്കഞ്ചേരിൽ മിസ്റ്റർ എം. പി. വർക്കി എഴുതി അയച്ചിരുന്ന ഒരു പ്രസംഗവും വായിച്ചു. അന്നു തന്നെ യോഗം പിരിയുകയും ചെയ്തു...*

പള്ളികളുടെ സഹകരണം പരിമിതമായതിനാൽ സെമിനാരി പണി ഇഴഞ്ഞാണ് നീങ്ങിയത്. പലപ്പോഴും മാർ അത്താനാസ്യോസിന്റെ സ്വകാര്യ സമ്പാദ്യംകൂടി ഉപയോഗിച്ചാണ് പണി മുമ്പോട്ടുനീക്കിയത്. വാകത്താനം ഗീവർഗീസ് റമ്പാൻ 1080 ചിങ്ങം 10-നു മാർ അത്താനാസ്യോസിന്റെ സഹോദരപുത്രന് എഴുതിയ കത്തിലെ ....*ഇവിടെ കെട്ടിടത്തിന്റെ പണി ധൃതിയായി നടക്കുന്നു. കട്ടിളയും ജനെലയും എല്ലാം വച്ചു. വടക്കേ അറ്റത്തെ മുറികളുടെ പൊക്കം മുഴുവനായി. ഈ മാസം കൊണ്ടു കൽപ്പണി മുഴുവൻ കഴിക്കാം....തിരുമനസ്സിലെ കയ്യിൽ പണം അശേഷവും തീർന്നിരിക്കകൊണ്ട് ചുമ്മാരിനോടു കർക്കടകം 30-നു വരെയുള്ള പാട്ടം വാങ്ങിച്ച് മണിയോഡറായി അയക്കയോ ഇവിടെ കൊണ്ടുവന്നു തരികയോ ചെയ്യുന്നതിനു ശട്ടം കെട്ടണം. ഈ കാര്യത്തിൽ ഒട്ടും അമാന്തം വിചാരിക്കരുത്. അത് ഇവിടെ കിട്ടാഞ്ഞാൽ എല്ലാം കുഴങ്ങും.* .... എന്ന പരാമർശനത്തിൽ നിന്നും വ്യക്തമാണ്.

പണം മാത്രമല്ല സെമിനാരി പണിക്കാവശ്യമായ സാമഗ്രികൾ സമ്പാദിക്കുന്നതിലും ഗീവർഗീസ് റമ്പാന് കഠിനയത്നം വേണ്ടി വന്നുവെന്ന് *സഭാജീവിത നാൾവഴി* സാക്ഷിക്കുന്നു: *...1905 മകര മാസം 24-നു കഥാനായകൻ കൊച്ചി രാജരാജശ്രീ ഒല്ലീബായി കാതൃബായി കമ്പനി ആദംജി അക്കിം ജി സേട്ട് അവർകളെ കണ്ട് ആലുവാ സിമ്മന്നാരി കെട്ടിടത്തിന്റെ പണിവകക്ക് തടി കിട്ടേണ്ടതിന് ആലോചിപ്പാനായി പോയി. അയാൾ കൊല്ലത്ത് ആയിരുന്നതിനാൽ കാണുന്നതിന് ഇടയാകാതെ പിറ്റെ ദിവസം ആലുവായ്ക്ക് തിരിച്ചു പോന്നു...മീനം 24-നു വരാപ്പുഴ ഡിപ്പോവിൽ തടിലേലം ഉണ്ടായിരുന്നതിനാൽ ആലുവാ സിമ്മന്നാരി കെട്ടിടത്തിന്റെ പണിക്ക് വേണ്ടി കുറെ തടി ലേലം പിടിക്കുന്നതിനായി കഥാനായകനും കാവാലഞ്ചേരി മാത്തുവും കൂടി വാരാപ്പുഴയ്ക്ക്*

പോവുകയും 25, 26 തീയതികളിൽ 20 കണ്ടി ഇരുമുള്ള് തടി ലേലം പിടിച്ച് 26-നു ആലുവായ്ക്ക് തിരിച്ചു പോരികയും ചെയ്തു...കർക്കടകം 28-നു ...ആലുവാ സിമ്മനാരി കെട്ടിടത്തിന് ഇറക്കുവാൻ ഓട് കടമായി കിട്ടുവാൻ മാർഗ്ഗമുണ്ടോ എന്നറിവാനും ആയി കൊച്ചിക്ക് പോയി. കമ്പനിക്കാരെ കണ്ട് ഏനമില്ലാന്നറിഞ്ഞ് പിറ്റെ ദിവസം തിരിച്ചു പോരികയും ചെയ്തു...

മാർ അത്താനാസ്യോസിന്റെ ആരോഗ്യസ്ഥിതി മോശമായതും പള്ളികളുടെ നിസ്സഹകരണവും ആലുവാ സെമിനാരി പണി സന്നിഗ്ദാവസ്ഥയിലാക്കി. തുടർന്ന് ....1905 കന്നി മാസം 4-നു ആലുവാ സിമ്മനാരി നിർവാഹക സംഘം കൂടി 7 പേർ ഹാജരുണ്ടായിരുന്നു. സിമ്മന്നാരി രണ്ട് നില എന്നുള്ളതു സാധിക്കാൻ പ്രയാസമെന്ന് കാണുകയാൽ ഒറ്റ നിലയിൽ പണി നിവർത്തിക്കണമെന്ന് നിശ്ചയിച്ച് ഉറപ്പിച്ചു. തുടർന്ന് അതേ വർഷം ധനു മാസം 9-നു ആലുവാ സെമിനാരി കെട്ടിടത്തിന്റെ ഓട് മുഴുവൻ തിരൂർ നിന്നും വരുത്തിയിരുന്നതിനാൽ ആയത് മേച്ചിൽ കഴിച്ച് ടി. ആശാരിമാരെയും മേസ്തിരിമാരെയും കണക്കും തീർത്ത് പിരിച്ചുവിട്ടു...

ഭാഗികമായാണെങ്കിലും പണി പൂർത്തിയായതിനെത്തുടർന്നു ആലുവാ സെമിനാരിയുടെ കണക്കു പാസാക്കി. ...1082-നു 1906 ധനു മാസം 4-നു മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ ഒരു കല്പന കഥാനായകനു (ഗീവർഗീസ് റമ്പാൻ)വന്നതിൽ താനും കൂടി ആലുവാ സിമ്മനാരി കണക്കു കേൾവിക്കായി എത്തണമെന്ന് ആജ്ഞാപിച്ചിരിക്കുന്നതിനാൽ പിറ്റെദിവസം കഥാനായകൻ പുറപ്പെട്ടു 6-നു എറണാകുളത്ത് എത്തി. ...14-നു അങ്കമാലി മഹായിടവകക്കാരുടെ ഒരു യോഗം ആലുവായിൽ കൂടിയതിൽ 20-ൽ അധികം പള്ളിക്കാർ എത്തിയിരുന്നു. ചാക്കോ മജിസ്ട്രേട്ട് മുതലായ മാന്യന്മാരും ഉണ്ടായിരുന്നു. വലിയ തിരുമേനി അഗ്രാസനസ്ഥൻ ആയിരുന്നു. കണക്കും റിപ്പോർട്ടും പൗലോസു റമ്പാൻ വായിച്ചു യോഗം സമ്മതിക്കയും ചെയ്ത ശേഷം മേൽനടപടിക്ക് ചില നിശ്ചയങ്ങൾ ചെയ്യുകയും മകരത്തിൽ സിമ്മന്നാരിയിൽ സുറിയാനി, ഇംഗ്ലീഷ് മുതലായ പഠിത്തങ്ങൾ ആരംഭിക്കണമെന്ന് പാസാക്കുകയും ചെയ്തു...

1907 നവംബർ 2-നു കടവിൽ മാർ അത്താനാസ്യോസ് കാലംചെയ്തതിനെത്തുടർന്നു ഗീവർഗീസ് റമ്പാൻ ആലുവാ വാസം അവസാനിപ്പിച്ചു. നാല്പതാംദിന അടിയന്തിരത്തെ തുടർന്ന് 1083 ധനു മാസം 3-ന് ഗീവർഗീസ് റമ്പാൻ ആലുവാ വിട്ടു. ...അന്നേദിവസം കഥാനായകനും യൗസേപ്പു ശെമ്മാശനും കാലം ചെയ്ത തിരുമേനിയുടെ വാലിയക്കാരും കൂടെ വലിയ തിരുമേനിയെ കാണ്മാനും സംഗതികൾ തിരുമനസ്സറിയിക്കുവാനും ആയി കോട്ടയത്തേക്ക് പുറപ്പെട്ട് കോട്ടയത്തു ചെറിയപള്ളിയിൽ എത്തി എല്ലാ കാര്യങ്ങളും തിരുമനസ്സറിയിക്കയും... ചെയ്തു... എന്നാണ് സഭാജീവിത നാൾവഴിയിലെ പരാമർശം.

എന്തായിരുന്നു തനിക്ക് അധികാരവും ഉത്തരവാദിത്വവുമുള്ള ആലുവാ സെമിനാരി ഉപേക്ഷിച്ചുപോകാൻ ഗീവർഗീസ് റമ്പാനെ പ്രേരിപ്പിച്ചത്? തന്റെ ഗുരുവിന്റെ അഭിലാഷം അദ്ദേഹം ഏകപക്ഷീയമായി ലംഘിക്കുകയില്ല എന്നു നിശ്ചയം. സഭാചരിത്ര ഗവേഷകനായ ജോയ്സ് തോട്ടയ്ക്കാട് കണ്ടെടുത്ത ഗീവർഗീസ് റമ്പാൻ പഴയ സെമിനാരിയിൽ നിന്നും കടവിൽ മാർ അത്താനാസ്യോസിന്റെ സഹോദര പുത്രന് 1907 ധനു 18-നു അയച്ച സ്വകാര്യകത്തിലെ ...ഞാൻ തിരുമനസ്സിലെ അടിയന്തിരം കഴിഞ്ഞു പിറ്റെ തിങ്കളാഴ്ച ഇങ്ങോട്ടു പോന്ന വിവരം അറിഞ്ഞിരിക്കുമല്ലോ... ഇനിക്കു വടക്കു തിരുമേനി മാത്രമേ ആശ്രയമുണ്ടായിരുന്നുള്ളു. ഇനി ആരുമില്ല. അതു കൊണ്ടും വഴി അകലം കൊണ്ടും ദേഹസുഖമില്ലായ്ക കൊണ്ടും ആലുവായിൽ താമസിക്കുന്നതു സാധിക്കയില്ലെന്നു വിചാരിക്കുന്നു... എന്ന പരാമർശനം തെക്കനായ ഗീവർഗീസ് റമ്പാനെ ചിലർ പുകച്ചു പുറത്താക്കാൻ ശ്രമിച്ചതിന്റെ സൂചനയാണോ എന്ന കാര്യം ഇനിയും കണ്ടുപിടിക്കേണ്ടിയിരിക്കുന്നു.

അത് എന്തായാലും കടവിൽ മാർ അത്താനാസ്യോസ് കാലംചെയ്തതോടെ അങ്കമാലി ഭദ്രാസനത്തിന്റെ ഭരണം മലങ്കര മെത്രാപ്പോലീത്തായിൽ വന്നുചേർന്നു. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് പഞ്ചമനോ അദ്ദേഹത്തിന്റെ പിൻഗാമി വട്ടശ്ശേരിൽ പ. മാർ ദീവന്നാസ്യോസ് ആറാമനോ തൃക്കുന്നത്തു സെമിനാരിയുടെ ട്രസ്റ്റിമാരെ മാറ്റി നിയമിക്കാൻ ശ്രമിച്ചില്ല. വാകത്താനം ഗീവർഗീസ് റമ്പാൻ തിരികെ പോന്നതിനാൽ കുറ്റിക്കാട്ടിൽ പൗലൂസ് റമ്പാനും പൈനാടത്ത് ജോസഫ് ശെമ്മാശനുമാണ് അവിടെ താമസിച്ചിരുന്നത്.

ഇതിനിടയിൽ അബ്ദുള്ളാ പാത്രീയർക്കീസ് കേരളത്തിലെത്തുകയും ലൗകീകാധികാരം സമ്മതിച്ച് രജിസ്റ്റർ ഉടമ്പടി നൽകാഞ്ഞതിനാൽ മലങ്കര മെത്രാപ്പോലീത്താ മാർ ദീവന്നാസ്യോസ് ആറാമനെ മുടക്കുകയും ചെയ്തു. ഈ സന്ദർശനകാലത്ത് മലങ്കര സഭയുടെ തിരഞ്ഞെടുപ്പു കൂടാതെ കുറ്റിക്കാട്ടിൽ പൗലൂസ് റമ്പാനെ മാർ അത്താനാസ്യോസ് എന്ന പേരിൽ അങ്കമാലിയുടെ മെത്രാനായി അദ്ദേഹം 1910 ജൂൺ 9-നു വാഴിച്ചു. തന്റെ സ്ഥിരവാസം ആലുവാ സെമിനാരിയിൽ തന്നെ മാർ അത്താനാസ്യോസ് തുടർന്നു എങ്കിലും ആലുവാ സെമിനാരിമേൽ പാത്രീയർക്കീസിനോ, മാർ അത്താനാസ്യോസിനോ അധികാരമൊന്നും സിദ്ധിച്ചിട്ടില്ല എന്ന് അവർ മനസ്സിലാക്കിയതായാണ് സൂചനകൾ

സഭാകേന്ദ്രത്തോട് തികച്ചും വിശ്വസ്ഥനായ ഗീവർഗീസ് റമ്പാനാണ് യഥാർത്ഥ ട്രസ്റ്റിയെന്ന് അവർക്കു ബോദ്ധ്യമായി എന്നുവേണം കരുതാൻ. അതിനാലാണ് അതേവർഷം സെപ്തംബറിൽ അബ്ദുള്ളാ പാത്രിയർക്കീസ് ഗീവർഗീസ് റമ്പാനെ മുളന്തുരുത്തിയിൽ വിളിച്ചുവരുത്തി ആലുവാ സെമിനാരിക്ക് ഒഴിമുറി എഴുതിവാങ്ങാൻ ശ്രമിച്ചത്. അല്പം പ്രലോഭനവും പാത്രിയർക്കീസ് പ്രയോഗിച്ചുനോക്കി: ...(കൊല്ല വർഷം) 1086 കന്നി മാസം 1-ന് കാലത്ത് പള്ളിയിൽ കഥാനായകനും മറ്റും ചെന്നു. അപ്പോൾ അവിടെ പാത്രിയർക്കീസു ബാവാ, ഒസ്താത്തിയോസു, കൂറിലോസു എന്നീ മെത്രാച്ചന്മാരും, കോനാട്ടു മല്പാൻ മുതലായവരും ഉണ്ടായിരുന്നു. ആലുവായിൽ കാലം ചെയ്തിരുന്ന മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ എഴുതിയിരുന്ന വിൽപ്പത്രപ്രകാരം കഥാനായകന് കിട്ടിയിരുന്ന അധികാരം ഒഴിഞ്ഞുകൊടുക്കേണ്ടതിനെപ്പറ്റി സംസാരിപ്പാനായിരുന്നു

ശേഷം 31-ാം പേജിൽ

ലേഖനം

ഫാ. ജോൺസ് എബ്രഹാം കോനാട്ട്
(വൈദിക ട്രസ്റ്റി)

# തൃക്കുന്നത്ത് സെമിനാരി പ്രശ്നം : അറിഞ്ഞിരിക്കേണ്ട ചില വസ്തുതകൾ

പാത്രിയർക്കീസ് വിഭാഗത്തിന്റെ നാണം കെട്ട കൈയേറ്റ ശ്രമങ്ങളുടെ ഒരുത്തമ ഉദാഹരണമാണ് ആലുവ തൃക്കുന്നത്തു സെമിനാരിയിൽ നടന്നത്. ഏതു വിധത്തിൽ നോക്കിയാലും പാത്രിയർക്കീസ് വിഭാഗത്തിന് യാതൊരു അവകാശവും, പറയാൻ കഴിയാത്ത വിധം എല്ലാ തെളിവുകളും, രേഖകളും ഓർത്തഡോക്സ് സഭയ്ക്ക് അനുകൂലമാണ്. എങ്കിലും പ്രാർത്ഥിക്കാനെന്ന വ്യാജേന, പടിപടിയായി അവിടെ കയറി ആധിപത്യം സ്ഥാപിച്ച്, അതു കൈവശപ്പെടുത്താനുള്ള ശ്രമമാണ് ഏതാനും വർഷങ്ങളായി നടന്നു കൊണ്ടിരിക്കുന്നത്.

ആലുവ തൃക്കുന്നത്തു സെമിനാരിയുടെ ചരിത്രം ഈ ലക്കത്തിൽത്തന്നെ ഉള്ളതിനാൽ ചരിത്രപഥങ്ങൾ വിശദീകരിക്കുന്നില്ല.

മെത്രാൻ കക്ഷിയും, ബാവാകക്ഷിയും തമ്മിലുള്ള വ്യവഹാരങ്ങളും ശണ്ഠകളും സഭയിൽ ആരംഭിക്കുന്നതിന് എത്രയോ മുൻപാണ് ഈ കാര്യങ്ങൾ നടന്നിരിക്കുന്നത് എന്ന് ഓർക്കണം.

### പുതിയ തർക്കങ്ങൾ

1970-ൽ യാക്കോബ് ത്രിതീയൻ പാത്രിയർക്കീസ് 203-ാം നമ്പർ കല്പന അയച്ചതോടെ സഭാന്തരീക്ഷം കലുഷിതമാകുവാൻ തുടങ്ങി. അതുമുതൽ തൃക്കുന്നത്തുസെമനാരിയും അവിടെ കബറടങ്ങിയിരിക്കുന്ന പിതാക്കന്മാരും തങ്ങളുടേതു മാത്രമാണെന്ന വാദം പാത്രിയർക്കീസ് വിഭാഗം ഉന്നയിക്കുവാനാരംഭിച്ചു.

മലങ്കരസഭയിലെ ഒരു വൈദികനായിരുന്ന സി. എം. തോമസച്ചൻ, തോമസ് മാർ ദീവന്നാസ്യോസ് എന്ന പേരിൽ അനധികൃതമായി പട്ടമേറ്റ് വന്നതു മുതൽ തൃക്കുന്നത്തു സെമിനാരി ബലമായി പിടിച്ചെടുക്കാനുള്ള ശ്രമം ആരംഭിച്ചതാണ്. ആ ശ്രമം ഇന്നും തുടരുന്നു 1978-ൽ നടന്ന "ഗ്രേറ്റ് മാർച്ചി" ന്റെ ഫലമായി സെമിനാരി ചാപ്പൽ പൂട്ടിക്കാൻ അദ്ദേഹത്തിനു സാധിച്ചു. വർഷങ്ങളായി സെമിനാരിയും, ചാപ്പലും, കബർമുറികളും എല്ലാം ഓർത്തഡോക്സ് സഭയുടെ കൈവശത്തിലും, ഉടമസ്ഥതയിലും, കൈകാര്യകർത്തൃത്വത്തിലും ആണെന്ന വസ്തുത നിലനില്ക്കയാണ് സകല നിയമ വാഴ്ചയെയും വെല്ലുവിളിച്ചുകൊണ്ട് മുഷ്ടിബലം കാണിക്കുവാൻ പാത്രിയർക്കീസ് വിഭാഗം ഒരുമ്പെടുന്നത്. ഇതിനെ ചെറുത്തു തോല്പിക്കേണ്ടത് മലങ്കരസഭാമക്കളുടെ കടമയല്ലേ?

കൈവശക്കാരെ ഒഴിവാക്കാനായി കേസു കൊടുക്കാനും പാത്രിയർക്കീസ് വിഭാഗം മടിച്ചില്ല. പക്ഷെ കൊടുത്ത കേസുകളെല്ലാം അവർക്കു തന്നെ വിനയായി ഭവിച്ചു. എറണാകുളം - മുൻസിഫ് കോടതിയിൽ O.S. 980/1973 നമ്പരായി ഫയൽ ചെയ്ത കേസിന്മേൽ നൽകിയ IA പെറ്റീഷൻ പാത്രിയർക്കീസ് വിഭാഗത്തിനെതിരായി വിധിച്ചു അവരുടെ വൈദികർക്ക് അവിടെ കർമ്മങ്ങൾ നടത്താൻ അനുവാദമില്ല എന്നായിരുന്നു തീർപ്പ്. പിന്നീട് എറണാകുളം സ്പെഷൻ കോടതിയിൽ O.S. 5/1981 നമ്പരായി ഫയൽ ചെയ്ത കേസിന്റെ വിധിയും പാത്രിയർക്കീസ് വിഭാഗത്തിന് തീർത്തും എതിരായി വന്നു. തൃക്കുന്നത്തു സെമിനാരിയും, ചാപ്പലും അനുബന്ധ സ്ഥാപനങ്ങളും മലങ്കര ഓർത്തഡോക്സ് സഭയുടേതാണെന്നും, സഭയുടെ അങ്കമാലി ഭദ്രാസനാധിപൻ മാർ തെയോഫിലോസ് മെത്രാപ്പോലീത്തായാണ് അതിന്റെയെല്ലാം ഭരണം നടത്തേണ്ടതെന്നും, അദ്ദേഹം നിയമിക്കുന്ന വൈദികനാണ് അവിടെ കർമ്മങ്ങൾ നടത്തേണ്ടതെന്നും, 1934-ലെ ഭരണഘടനയനുസരിച്ച് ഇവയെല്ലാം ഭരിക്കപ്പെടണമെന്നും തീർപ്പുണ്ടായി. ഈ വിധിക്കെതിരേ അപ്പീൽ നൽകിയിട്ടുണ്ടെങ്കിലും സ്റ്റേ അനുവദിച്ചിട്ടില്ല. അതിനാൽ വിധി ഇന്നും നിലനില്ക്കുന്നു.



ഇവയ്ക്കെല്ലാമുപരിയായി, കണ്ടനാട്, അങ്കമാലി കൊച്ചി ഭദ്രാസനങ്ങളിലെ ഒരു പള്ളിയിലും തോമസ് മാർ ദീവന്നാസ്യോസ് പ്രവേശിച്ചുകൂടാ എന്ന് കോടതി വിലക്കിയിട്ടുള്ള

താണ്-അതിന് അപ്പീൽ പോലും നല്കിയിട്ടില്ല. 1995-ലെ സുപ്രീം കോടതി വിധിക്കു മുൻപ് കേരള ഹൈക്കോടതിയുടെ ഡിവിഷൻ ബഞ്ച് ജസ്റ്റീസ് ഭട്ടിന്റെ നേതൃത്വത്തിൽ നല്കിയ വിലക്കും സുപ്രീംകോടതി ഭേദപ്പെടുത്താതിരുന്നതിനാൽ നിലനില്ക്കുന്നു.

ക്രിസ്തീയ മൂല്യങ്ങളെ മാനിക്കണമെന്ന ആഹ്വാനം നടത്തി, കോടതിക്കു പുറത്ത് ഒരു ഒത്തുതീർപ്പിന് ശ്രമിക്കണമെന്നും തന്ത്രപൂർവ്വം പ്രസംഗിക്കുന്ന ഇക്കൂട്ടരോട് അങ്ങിനെ ഒരു സമീപനത്തിനും ഒടുവിൽ മലങ്കര സഭ വഴങ്ങി കൊടുത്തു. 2005-ൽ തൃക്കുന്നത്തു സെമിനാരി ചാപ്പലിന്റെയും, കബർ മുറിയുടെയും ഉപയോഗത്തെ സംബന്ധിച്ച് ചർച്ചയിലൂടെ ഒരു ഒത്തുതീർപ്പ് ഉണ്ടാക്കി. അന്നത്തെ മുഖ്യമന്ത്രി ശ്രീ. ഉമ്മൻചാണ്ടിയുടെയും, എറണാകുളം കളക്ടറുടെയും, പോലീസ് സൂപ്രണ്ടിന്റെയും, മദ്ധ്യസ്ഥതയിൽ ഓർത്തഡോക്സ് പക്ഷത്തിനുവേണ്ടി വൈദിക ട്രസ്റ്റി ഫാ. ഒ. തോമസും, മറുപക്ഷത്തിനുവേണ്ടി ട്രസ്റ്റി ശ്രീ.ജോർജ് മാത്യുവും ഒപ്പു വച്ച ഒത്തു തീർപ്പ് വ്യവസ്ഥകൾ അനുസരിച്ച് ഇരുപക്ഷത്തെയും ഭക്തജനങ്ങൾക്കു മാത്രമേ ഉള്ളിലെ കബർമുറിയിൽ (ആദ്യം അടക്കപ്പെട്ട മൂന്നു പിതാക്കന്മാരുടെ കബർ മുറി) കയറി പ്രാർത്ഥന നടത്തുവാൻ അനുവാദമുള്ളു. അഭി. തെയോഫിലോസ് തിരുമേനിയുടെ കബറിങ്കൽ (പുറത്തെ കബർമുറി) ഓർത്തഡോക്സ് സഭയിലെ വൈദികർക്കും മേൽപട്ടക്കാർക്കും യഥേഷ്ടം കയറി പ്രാർത്ഥിക്കുന്നതിനുള്ള അവകാശം നിലനിർത്തുകയും ചെയ്തിരുന്നു. എന്നാൽ ഈ ഉണ്ടാക്കിയ വ്യവസ്ഥകളുടെ മഷി ഉണങ്ങും മുമ്പു തന്നെ 2006 ലും, 2007 ലും, 2008 ലും വ്യവസ്ഥകൾ ഉണ്ടാക്കുവാൻ നേതൃത്വം നൽകിയ കളക്ടർ തന്നെ അവയെ ലംഘിക്കാനും കൂട്ടു നില്ക്കുകയായിരുന്നു.

ഈ വർഷം ജനു. 25-ന് എന്തു ചെയ്യാൻ ഗവർമെന്റ് തീരുമാനിച്ചിരിക്കുന്നു എന്ന് മുൻകൂട്ടി എല്ലാവരെയും അറിയിക്കുമെന്ന് ജില്ലാ കളക്ടർ പറഞ്ഞിരുന്നു. എന്നാൽ അന്നേ ദിവസം രാവിലെ മുതൽ ഓർത്തഡോക്സ് സഭാ നേതൃത്വം കളക്ടറുമായി സംസാരിക്കുവാൻ പലവട്ടം ശ്രമിച്ചു എങ്കിലും സാധിച്ചില്ല. ഉച്ചയോടെ താൻ സെമിനാരിയിൽ എത്തി കാര്യങ്ങൾ വിശദീകരിക്കാം എന്ന ദൂത് നല്കിയെങ്കിലും, അദ്ദേഹം വരുകയോ, ചുമതലക്കാരുമായി ആശയവിനിമയം നടത്തുകയോ ചെയ്തില്ല. എല്ലാം നീതിയായി ചെയ്യുമെന്ന ഭാവേന അവസാനം വരെ നിന്ന കളക്ടർ ഏറ്റവുമൊടുവിൽ, കൈവശക്കാരെ ബന്ദികളാക്കി കൈയ്യേറ്റക്കാർക്ക് ഒത്താശ ചെയ്തു കൊടുക്കുകയായിരുന്നു. 2005-ലെ എഗ്രിമെന്റ് അനുസരിച്ച് വൈകുന്നേരം 7 മണിക്ക് കബർ മുറി പൂട്ടേണ്ടതായിരുന്നു. എന്നാൽ അതിന് സെമിനാരി മാനേജരെ പോലീസ് അനുവദിച്ചില്ല. അഭി. തെയോഫിലോസ് തിരുമേനിയുടെ കബറിങ്കൽ പ്രാർത്ഥിച്ചുകൊണ്ടിരുന്ന, സഭയിലെ മൂന്ന് മെത്രാപ്പോലീത്താമാരെയും വൈദികരെയും ജനങ്ങളെയും പോലിസ് വലയം സൃഷ്ടിച്ച് ബന്ദികളാക്കുകയും ചെയ്തു. സെമിനാരി പരിസരത്ത് ഒരു കിലോമീറ്റർ ചുറ്റളവിൽ നിരാധനാജ്ഞ പ്രഖ്യാപിച്ചത് പാത്രിയർക്കീസ് വിഭാഗത്തിന്റെ ഇംഗിതം നിറവേറ്റുവാനായിരുന്നുവോ? സെമിനാരിയുടെ ഉള്ളിലെ ചാപ്പലിൽ പ്രാർത്ഥനാ നിരതരായിരുന്ന പ. കാതോലിക്ക ബാവ തിരുമേനിയേയും, വൈദികരെയും, ജനങ്ങളെയും നിരോധനാജ്ഞയുടെ പേരിൽ അറസ്റ്റു ചെയ്തു നീക്കം ചെയ്യുവാൻ ശ്രമം നടത്തിയ കേരള പോലീസ്, അതിന് ഏതാനും മീറ്റർ അപ്പുറത്ത് പാത്രിയർക്കീസ് വിഭാഗത്തിന്റെ ചാപ്പലിൽ കൂടിയിരുന്നവരെ എന്തുകൊണ്ട് പിരിച്ചുവിടുവാൻ ശ്രമിച്ചില്ല? പോലീസിന്റെയും, ഗവൺമെന്റിന്റെയും നിലപാട് ഏകപക്ഷീയമായിരുന്നു എന്നതിന് ഇതിലധികം തെളിവ് വേണമോ?

ആദിമ ക്രിസ്തീയ സമൂഹം പീഡനങ്ങൾ സഹിച്ചുതന്നെയാണ് വളർന്നു വന്നത്. മാറി മാറി വന്ന ചക്രവർത്തിമാരെല്ലാം അവരെ നിർദ്ദയം പീഡിപ്പിച്ചുകൊണ്ടേയിരുന്നു. സഭയെ പിന്തുണയ്ക്കുന്ന കുസ്തന്തീനോസ് ചക്രവർത്തിക്കുവേണ്ടി മുന്നൂറിലധികം വർഷം സഭയ്ക്ക് കാത്തിരിക്കേണ്ടിവന്നു. ഓർത്തഡോക്സ് സഭയുടെ അടിസ്ഥാന തത്വമാകുന്ന സത്യത്തെ തിരിച്ചറിയുന്ന ഒരു ഭരണകൂടം ഇവിടെ സ്ഥാപിതമാകുവാൻ ഇനിയും വർഷങ്ങൾ കാത്തിരിക്കേണ്ടി വന്നേക്കാം. ആദിമ സഭാപിതാക്കന്മാർ കാണിച്ച വിശ്വാസ സ്ഥൈര്യവും, വീറും കാണിക്കുവാൻ ദൈവം നമുക്കു നല്കുന്ന ഒരവസരമായി ഇതിനെയെല്ലാം നമുക്കു കാണാം. ■

*For Favours Received*







Mrs. Zacharia

ഒരു വിശ്വാസി, അട്ടച്ചാക്കൽ

## അപേക്ഷകൾ ക്ഷണിക്കുന്നു

2008-2009 അദ്ധ്യയന വർഷത്തിൽ ഉണ്ടാകുവാൻ സാധ്യതയുള്ള താഴെപ്പറയുന്ന ഒഴിവുകളിലേക്ക്, ഉദ്യോഗാർത്ഥികളിൽ നിന്നും, നിർദ്ദിഷ്ട ഫാറത്തിലുള്ള അപേക്ഷകൾ ക്ഷണിക്കുന്നു.

1. **H. S. A. (Malayalam)**
2. **Lower Grade (Sanskrit)**
3. **Last Grade Servants**

നിർദ്ദിഷ്ട ഫാറം 2008 മാർച്ച് 10 മുതൽ 50 രൂപയ്ക്ക് (By post Rs. 55/-) ഓഫീസിൽ നിന്നും ലഭിക്കുന്നതും, പൂരിപ്പിച്ച ഫാറം, ആവശ്യമായ സർട്ടിഫിക്കറ്റുകളുടെ പകർപ്പു സഹിതം ഏപ്രിൽ 30-ന് മുമ്പായി ഓഫീസിൽ ലഭിച്ചിരിക്കേണ്ടതുമാണ്.

Item 3-ൽ, S.S.L.C. ജയിച്ചവർ അപേക്ഷിക്കേണ്ടതില്ല.

Devalokam
01-03-08

Manager

**ലേഖനം**

ഫാ. യാക്കൂബ് തോമസ്
(അസി. മാനേജർ, തൃക്കുന്നത്തു സെമിനാരി)

# "നേർവഴി തെറ്റിപ്പോയൊരജത്തെ നല്ലിടയാ നീ ഘാതകനാമാ ദുഷ്ടനിൽ നിന്നും രക്ഷിക്കേണം"



**ഇനി എവിടെയാണ് രേഖകൾ കാണിക്കേണ്ടത്?**

**തൃക്കുന്നത്തു സെമിനാരിയെ സംബന്ധിച്ചുള്ള രേഖകൾ വിശദമായി പഠിച്ചതിനുശേഷമാണ് എല്ലാ കോടതിവിധികളും ഉണ്ടായിട്ടുള്ളത്. ഇനിയും ബന്ധപ്പെട്ട അധികാരികളെ കാണിക്കുന്നതിനു മടിയുമില്ല.**

അങ്കമാലി ഭദ്രാസന ആസ്ഥാനമായ ആലുവ തൃക്കുന്നത്ത് സെമിനാരി മലങ്കര സഭയുടെ മാത്രം സ്വത്താണ്. മലങ്കര സഭയിൽ കക്ഷിവഴക്കുകൾ ആരംഭിക്കുന്നതിനു മുമ്പു തന്നെ സ്ഥാപിതമായതാണ് സെമിനാരിയും ചാപ്പലും. ഇതിന്റെ ഉടമസ്ഥതയെചൊല്ലി പാത്രിയർക്കീസ് കക്ഷിക്കാർ നൽകിയ എല്ലാ കേസിലും അവർക്കെതിരായി കോടതി വിധികളുണ്ടായി. ഒരു കേസുപോലും ജയിച്ചിട്ടില്ല. നിയമപരമായി നേടിയെടുക്കുവാൻ കഴിയാത്തത് ബല പ്രയോഗത്തിലൂടെയും നുണപ്രചാരണത്തിലൂടെയും രാഷ്ട്രീയ സ്വാധീനത്തിലൂടെയും കൈക്കലാക്കുവാനുള്ള ശ്രമങ്ങളാണ് ഇപ്പോൾ അരങ്ങേറുന്നത്.

ഇപ്പോഴത്തെ പുതിയ പ്രസ്താവന, രേഖകൾ ഹാജരാക്കണമെന്നതാണ്. അന്യന്റെ സ്ഥലത്തു അതിക്രമിച്ചു കയറുവാൻ ശ്രമിക്കുന്ന കുഞ്ഞാടു വേഷധാരികളായ ചെന്നായ്ക്കളുടെ മുമ്പിൽ രേഖകൾ ഹാജരാക്കേണ്ട അവസ്ഥയെന്നും മലങ്കര സഭക്കില്ല. തൃക്കുന്നത്ത് സെമിനാരിയെ സംബന്ധിച്ചുള്ള രേഖകൾ വിശദമായി പഠിച്ചതിനുശേഷമാണ് എല്ലാ കോടതിവിധികളും ഉണ്ടായിട്ടുള്ളത്. ഇനിയും ബന്ധപ്പെട്ട അധികാരികളെ കാണിക്കുന്നതിനു മടിയുമില്ല.

കടവിൽ പൗലോസ് മാർ അത്താനാസിയോസ് തിരുമേനിയുടെ കാലത്ത് ഈ സെമിനാരിയുടെ നിർമ്മാണത്തിനുവേണ്ട ചെലവുകൾ മലങ്കരസഭ മുഴുവനായി വഹിച്ചിട്ടുള്ളതായി പഴയ കണക്കുകൾ കാണിക്കുന്നു. അന്നത്തെ മലങ്കര മെത്രാപ്പോലീത്ത അഭി. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് V മലങ്കരസഭയിലെ എല്ലാ പള്ളികൾക്കും അയച്ച കല്പന ഇന്നും ജീവിക്കുന്ന തെളിവുകളാണ്. മലങ്കര മെത്രാപ്പോലീത്തായുടെ അനുവാദത്തോടെയും നിർദ്ദേശത്തോടുകൂടിയുമാണ് സെമിനാരിയുടെ പണി തുടർന്നിട്ടുള്ളത്. അദ്ദേഹം പ്രത്യേക താല്പര്യം എടുത്താണ് കൊച്ചു പൗലോസ് റമ്പാൻ (പൗലോസ് മാർ അത്തനാസിയോസ്) ഗീവറുഗീസ് റമ്പാൻ (വള്ളിക്കാട്ട് ദയറായിൽ കബറടങ്ങിയിരിക്കുന്ന ഗീവർഗീസ് പ്രഥമൻ ബാവ) എന്നിവരെ സെമിനാരിയുടെ തുടർന്നുള്ള പണികൾക്ക് നിയോഗിച്ചത്.

കുറ്റിക്കാട്ടിൽ പൗലോസ് മാർ അത്താനാസിയോസ് യാക്കോബായ പക്ഷത്ത് നിന്നതിനാൽ കുറച്ചുകാലം സെമിനാരിയുടെ നിയന്ത്രണം അവരുടെ കയ്യിലായി. 1958-ൽ സഭ യോജിച്ചപ്പോൾ അന്നത്തെ ഭദ്രാസന മെത്രാപ്പോലീത്ത വയലിപ്പറമ്പിൽ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് മലങ്കരസഭാ ഭരണഘടനയോട് പൂർണ്ണമായി വിധേയപ്പെട്ടതിനാൽ ഭദ്രാസന മെത്രാപ്പോലീത്തയായി തുടരുവാൻ അനുവദിച്ചു.

1934-ലെ ഭരണഘടന അനുസരിച്ച് ഭദ്രാസനത്തിലെ എല്ലാ പള്ളികളും ഭരിക്കപ്പെടണമെന്ന് നിർദ്ദേശിച്ചു കൊണ്ട് അദ്ദേഹം അയച്ച കല്പന (102/59) ഇതിന് തെളിവാണ്. മലങ്കര സഭയോട് പൂർണ്ണമായും വിധേയപ്പെട്ട് പ്രവർത്തിച്ച വയലിപ്പറമ്പിൽ തിരുമേനി 1966 നവംബർ 6-ന് കാലം ചെയ്തു. തുടർന്ന് ഭദ്രാസന ഭരണം മലങ്കര മെത്രാപ്പോലീത്ത എന്ന നിലയിൽ പ. ഔഗേൻബാവ

ഏറ്റെടുത്തു. 1967 ജനുവരി 26-ന് ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്ത ഭരണ സാരഥ്യം ഏറ്റെടുത്തു. അദ്ദേഹത്തിന്റെ നേതൃത്വത്തിൽ ഭദ്രാസന ഭരണം വളരെ കാര്യക്ഷമമായി മുന്നേറുമ്പോഴാണ് ഇപ്പോഴത്തെ ശ്രേഷ്ഠ കാതോലിക്കാ ഒളിച്ചുപോയി മെത്രാനാകുന്നതും ഇവിടെ പ്രശ്നങ്ങൾ സൃഷ്ടിക്കുന്നതും. 1977-ൽ അദ്ദേഹത്തിന്റെ 'കാര്യശേഷിയിൽ' ആരാധന നടത്തിയിരുന്ന ദേവാലയം പൂട്ടിച്ചു. ഇന്നും അതിന്റെ ഉടമസ്ഥർ ഓർത്തഡോക്സ് സഭയാണെന്ന് സ്ഥാപിച്ചു തന്നിട്ടുണ്ട്. ഈ ദേവാലയത്തിന്റെ താക്കോൽ ഇന്നും നമ്മുടെ കൈവശം തന്നെയാണ്. സംഘർഷാവസ്ഥ കണക്കിലെടുത്ത് മാത്രമാണ് ദേവാലയം തുറക്കാത്തത്.

പ്രാർത്ഥനായജ്ഞം നടത്തി മലങ്കരസഭയുടെ പള്ളികൾ പൂട്ടിക്കുകയും പിന്നീട് തുറക്കുവാൻ മുറവിളി കൂട്ടുകയും ചെയ്യുന്നത് യാതൊരു അവകാശവുമില്ലാത്തിടത്ത് അവകാശം സ്ഥാപിക്കുവാൻ വേണ്ടിമാത്രമാണ്. കടമറ്റത്തും കോലഞ്ചേരിയിലും സംഭവിച്ചത് ഇതു തന്നെയാണ്.

2002-ൽ പുതിയ ഭരണഘടനയും പുതിയ കാതോലിക്കായും ഉണ്ടാക്കി ഒരു സൊസൈറ്റി രൂപീകരിച്ചിരിക്കുന്ന ശ്രേഷ്ഠ കാതോലിക്കയും കൂട്ടരും മലങ്കരസഭയുടെ പാരമ്പര്യവും സ്വത്തുക്കളും കണ്ട് മോഹിച്ച് വെറുതെ സമയം പാഴേക്കേണ്ടതില്ല. ആലുവ തൃക്കുന്നത്ത് സെമിനാരിയും മറ്റും മലങ്കരസഭാ മക്കളുടെ വിയർപ്പിന്റെ ഫലമാണ്. ഇതിനുവേണ്ടി ഒരു ചില്ലിക്കാശുപോലും അന്ത്യോഖ്യയിൽ നിന്നും കൊണ്ടുവന്നിട്ടില്ല. ഇവിടെ നിന്നും കൊണ്ടു പോയിട്ടേ ഉള്ളൂ.

ഈ കഴിഞ്ഞ ജനുവരി 25-ാം തീയതി ഒരു വണ്ടിയിൽ പോലീസ് അകമ്പടിയോടുകൂടി വന്ന് തീയില്ലാത്ത ധൂപക്കുറ്റിയുമായി കബറിലൂടെ കയറിയിറങ്ങിയതിനെയാണ് ധൂപപ്രാർത്ഥന നടത്തിയെന്നും പ്രാർത്ഥനയെന്നും വിശദീകരിച്ചത്. പള്ളി പൂട്ടിക്കുവാൻ നടത്തുന്ന സമരത്തെ 'പ്രാർത്ഥനായജ്ഞം' എന്ന വിശേഷണമാണ് നൽകുന്നത്. നാലാം ക്ലാസ്സ് മാത്രം വിദ്യാഭ്യാസമുള്ള കാതോലിക്കായും 10-ാം ക്ലാസ്സുവരെ പോയിട്ടുള്ള വിശ്വാസ സംരക്ഷണ സമിതിക്കുവേണ്ടി സൃഷ്ടിച്ച മെത്രാച്ചനും ഇതല്ല ഇതിലപ്പുറവും പറയുകയും പ്രവർത്തിക്കുകയും ചെയ്യും. വഴിതെറ്റിപ്പോയ ആടുകളെങ്കിലും തിരിച്ചുവരാൻ നമുക്കു പ്രാർത്ഥിക്കാം. സത്യത്തെ മൂന്നു ദിവസംവരെ കുഴിച്ചു മൂടാം. മൂന്നാം ദിവസം സത്യം ഉയർത്തെഴുന്നേൽക്കും. സത്യം മാത്രം നില നിൽക്കും. സത്യം നമ്മെ സ്വതന്ത്രരാക്കും. ■

## മാന്യ വായനക്കാരുടെ ശ്രദ്ധയ്ക്ക്

മാസിക സംബന്ധിച്ച കത്തിടപാടുകൾ നടത്തുമ്പോൾ പൂർണ്ണ വിലാസവും (പിൻകോഡ് ഉൾപ്പെടെ ഫോൺ നമ്പരും എഴുതിയാൽ തുടർ സേവനങ്ങൾക്ക് അത് സഹായകമായിരിക്കും.

മണിയോർഡർ അയയ്ക്കുമ്പോൾ സന്ദേശം എഴുതുന്ന സ്ഥലത്ത് നിങ്ങളുടെ അഡ്രസ്സും രജിസ്റ്റർ നമ്പരും കാണിക്കണം.

## ഒരു ദുർവ്വാശിയുടെ അന്ത്യം

തൃക്കുന്നത്തു സെമിനാരിയിൽ അവിഹിതമായി പ്രവേശിക്കണമെന്ന് തോമസ് പ്രഥമൻ വാശിപിടിച്ചതെന്തിനായിരുന്നു?

പാത്തും പതുങ്ങിയും കുരുവിള 'സാർ' വന്നു... മലയാളികളുടെ നടുവിനൊരു ചരമക്കുറുപ്പെഴുതി എം.സി. റോഡിൽ തന്റെ പേര് അനശ്വരനാക്കിയ 'കുഴി'വിള സാർ ഒരു ജനപ്രതിനിധി എന്ന നിലയിൽ കേരളത്തിന്റെ രാഷ്ട്രീയ വൈകൃതം ഒന്നുകൂടി മുറുക്കി തട്ടുടുത്ത് വ്യക്തമാക്കി.

തോമസ് പ്രഥമൻ ഒടുവിലെത്തി ധൂപക്കുറ്റി കിലുക്കി പ്രാർത്ഥിച്ചു. ക്ഷമിക്കണം; അതിൽ കരിയുണ്ടായിട്ടു വേണ്ടേ തീയുണ്ടാകാൻ പിന്നല്ലേ പുക. ഒരു നിമിഷാർധത്തിൽ കബറു കറങ്ങി തിരികെയിറങ്ങി വൻ സന്നാഹത്തിൽ; ധൂപക്കുറ്റി ചുരുട്ടി പോക്കറ്റിലിട്ടു.

പിറ്റേന്നു മംഗളത്തിൽ ചിത്രം വന്നു 'ഉണ്ടയില്ലാത്ത വെടി' എന്ന അടിക്കുറിപ്പോടെ. മറ്റു പത്രങ്ങലും ചാനലുകളും പ്രഥമനെ പിണക്കാതെ വെണ്ടയ്ക്കാ ന്യൂസ് വിട്ടു ധൂപപ്രാർത്ഥന നടത്തി എന്ന്... 'തേർഡ് റേറ്റ് ഫോർത്ത് എസ്റ്റേറ്റ്'. ഈ വഴിപാട് ആർക്കുവേണ്ടിയായിരുന്നു?

ധൂപം വീശിയില്ല, പ്രാർത്ഥിച്ചില്ല, കണ്ണടയ്ക്കാൻ സമയം കിട്ടിയില്ല, രാഷ്ട്രത്തിന്റെ ക്രമസമാധാനം നിർവ്വഹിക്കേണ്ട ആയിരം പോലീസിനെ മെനക്കെടുത്തി ഭീകരാന്തരീക്ഷം സൃഷ്ടിക്കാനായിരുന്നുവോ ആ വാശി?

ഈ പുണ്യത്തിന്റെ 'പങ്ക്' കളക്ടർ മുതൽ മേലോട്ട് കിട്ടിയിരിക്കണം.

ഉടൻ മരണത്തിലേക്ക് നീങ്ങിയിരുന്നതും ആധുനിക വൈദ്യശാസ്ത്രത്തിന് സൗഖ്യമാക്കാൻ കഴിയാത്തതും ആയ ഭാര്യയുടെ Heart Valves രോഗത്തിനും blood ciruculation നും പൂർണ്ണ സൗഖ്യവും പ്രത്യാശയും നൽകി അനുഗ്രഹിച്ച് ജീവിക്കുന്ന ഭാര്യയുടെ രോഗങ്ങളിലും അനർത്ഥങ്ങളിലും സന്തോഷിച്ചവർ, നിത്യമായി ലജ്ജിച്ച് തകർന്നു. ഞങ്ങൾ ഭയപ്പെടുന്ന അനിഷ്ട സംഭവങ്ങളെയും തകർച്ചകളേയും എന്നേയ്ക്കുമായി അകറ്റിക്കളഞ്ഞു. ജീവിതത്തിലെ "വെറും വട്ട പൂജ്യം" ആയിരുന്ന ഞാൻ ജീവിതത്തിലെ സർവ്വരംഗങ്ങളിലും ആത്മീയ രംഗത്തും നിത്യമായി ശോഭിച്ച്, മുറുകെപ്പറ്റുന്ന പാപത്തിന്റെയും പിശാചിന്റെയും അടിമത്വത്തിൽ നിന്ന് പൂർണ്ണ സ്വാതന്ത്ര്യം പ്രാപിച്ച്, പരിശുദ്ധാത്മാവിന്റെ ഫലങ്ങളും വരങ്ങളും ദാനങ്ങളും കൊണ്ട് നിറഞ്ഞ് ഞാൻ ജീവിക്കുന്നു. മൂത്തമകന്റെ മകൻ പ്ലസ് 2 പരീക്ഷയിലും, മകളുടെ മകളുടെ Medical P G Entrance പരീക്ഷയിലും ഉയർന്ന റാങ്ക് ലഭിക്കുവാൻ അത്ഭുതകരമായി വഴിയൊരുക്കി.



**T. V. Varghese** (Rtd. Deputy Director of Education, Thrissur) & Family £ **Kunjanam** (Rtd. Deputy Income Tax Officer.

Plot 74, Nehru Nagar, **THRISSUR**

ലേഖനം

വിപിൻ കെ. വർഗീസ്

# ഇവർ നമ്മുടെ പിതാക്കന്മാർ

അങ്കമാലി ഭദ്രാസനാസ്ഥാനമായ ആലുവ തൃക്കന്നത്തു സെമിനാരിയിൽ മലങ്കര സഭയുടെ നാലു മേല്പട്ടക്കാരാണ് കബറടങ്ങിയിരിക്കുന്നത്. നാലു പിതാക്കന്മാർ കബറടങ്ങിയിരിക്കുന്ന മലങ്കരയിലെ നാലു പള്ളികളിൽ ഒന്നാണിത്. കോട്ടയം പഴയ സെമിനാരി, കോട്ടയം ദേവലോകം അരമന ചാപ്പൽ, മഞ്ഞിനിക്കര ദയറ എന്നിവയാണ് മറ്റുള്ളവ.

1911 മെയ് 31-ന് പ. വട്ടശ്ശേരിൽ തിരുമേനിയെ അകാനോനികമായി മുടക്കിയതിനെ തുടർന്നുണ്ടായ മങ്കരസഭയിലെ കക്ഷി വഴക്കിന് മുമ്പു സ്ഥാപിക്കപ്പെട്ടതാണ് ആലുവ തൃക്കുന്നത്തു സെമിനാരിയും പള്ളിയും. ആലുവ സെമിനാരിയിൽ 1911 ഓഗസ്റ്റ് 30 മുതൽ സെപ്റ്റംബർ ഒന്നു വരെ നടന്ന സമാന്തര പള്ളിപ്രതിപുരുഷ യോഗത്തോടെയാണ് ബാവാകക്ഷി മെത്രാൻകക്ഷി എന്നീ പേരുകളിൽ മലങ്കരസഭയിൽ രണ്ടു കക്ഷികൾ രൂപമെടുക്കുന്നത്. പിന്നീട് ഇവ പാത്രിയർക്കീസ് കക്ഷി, കാതോലിക്കാ കക്ഷി, എന്നിങ്ങനെ അറിയപ്പെട്ടു.

1958 സെപ്റ്റംബർ 12-ലെ സുപ്രീം കോടതിവിധിയെത്തുടർന്ന് ഡിസംബർ 16-ന് ഇരുകക്ഷികളും യോജിച്ചു. 1934-ലെ മലങ്കരസഭാ ഭരണഘടന എല്ലാവരും അംഗീകരിച്ചു. 'മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ' എന്നുതന്നെയാണ് യോജിച്ച സഭ അറിയപ്പെടുന്നത്.

1970കളുടെ പൂർവ്വാർദ്ധത്തിൽ സഭയിൽ വീണ്ടും ഭിന്നതയുണ്ടായി. പാത്രിയർക്കീസ് കക്ഷി എന്ന പേരിൽ ഒരു വിഭാഗം ഉടലെടുത്തുവെങ്കിലും പഴയ ബാവാകക്ഷിയിൽ ഗണ്യമായ ഒരു ഭാഗം 'മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ' യിൽ തന്നെ ഉറച്ചു നിന്നു. ആ നിലയ്ക്കും, നിയമ പ്രകാരവും പുതിയ പാത്രിയർക്കീസ് കക്ഷിക്ക് പഴയ ബാവാക്കക്ഷിയുടെ പിന്തുടർച്ച അവകാശപ്പെടാനാവില്ല.

> "കടവിൽ തിരുമേനി, കുറ്റിക്കാട്ടിൽ തിരുമേനി, വയലിപ്പറമ്പിൽ തിരുമേനി, കല്ലുപുരയ്ക്കൽ തിരുമേനി എന്നിവരാണ് അവിടെ കബറടങ്ങിയിരിക്കുന്നത്. ഇവർ നാലു പേരും മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പിതാക്കന്മാരാണ്. ഇവരിൽ രണ്ടുപേർ ഒരു കാലത്ത് അന്നത്തെ പാത്രിയർക്കീസ് കക്ഷി (1911-58)യിലായിരുന്നുവെന്നത് ഒരു യാഥാർത്ഥ്യമാണ്. എന്നാൽ 1958-ലെ യോജിപ്പോടെ അന്ന് ജീവിച്ചിരുന്നവരും വാങ്ങിപ്പോയവരും മലങ്കര സഭയുടെ ഭാഗമായിത്തീർന്നു."

1995 ജൂൺ 20-ലെ സുപ്രീം കോടതി വിധിയും അനുബന്ധ വിധികളുമനുസരിച്ച് 2002 മാർച്ച് 20-ന് പരുമലയിൽ കൂടിയ മലങ്കര അസോസിയേഷൻ യോഗവും അതിലെ തീരുമാനങ്ങളും സുപ്രീം കോടതി അംഗീകരിച്ചതോടെ പാത്രിയക്കീസ് കക്ഷി ഔപചാരികമായി മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഭാഗമായി എങ്കിലും സ്ഥാപിത താൽപര്യക്കാരായ ചില നേതാക്കന്മാരുടെ സ്വാർത്ഥ താല്പര്യങ്ങൾക്കായി ഒരു വിഭാഗം 2002 ജൂലൈ 6 മുതൽ 'യാക്കോബായ സുറിയാനി ക്രിസ്ത്യാനി സഭ' എന്ന പേരിൽ വിഘടിച്ചു നിൽക്കുകയാണ്. പുത്തൻ കുരിശ് സൊസൈറ്റി എന്ന പേരിലാണ് പൊതുവെ ഇതറിയപ്പെടുന്നത്. ഈ സൊസൈറ്റി ആലുവ തൃക്കുന്നത്തു സെമിനാരിയിൽ കബറടങ്ങിയിരിക്കുന്ന മേൽപ്പട്ടക്കാർ അവരുടെ മാത്രം സ്വന്തമെന്ന് അവകാശവാദമുന്നയിക്കുന്നുണ്ട്. കടവിൽ തിരുമേനി, കുറ്റിക്കാട്ടിൽ തിരുമേനി, വയലിപ്പറമ്പിൽ തിരുമേനി, കല്ലുപുരയ്ക്കൽ തിരുമേനി എന്നിവരാണ് അവിടെ കബറടങ്ങിയിരിക്കുന്നത്. ഇവർ നാലുപേരും മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പിതാക്കന്മാരാണ്. ഇവരിൽ രണ്ടുപേർ ഒരു കാലത്ത് അന്നത്തെ പാത്രിയർക്കീസ് കക്ഷി (1911-58)യിലായിരുന്നുവെന്നത് ഒരു യാഥാർത്ഥ്യമാണ്. എന്നാൽ 1958-ലെ യോജിപ്പോടെ അന്ന് ജീവിച്ചിരുന്നവരും വാങ്ങിപ്പോയവരും മലങ്കര സഭയുടെ ഭാഗമായിത്തീർന്നു.

ഒരു കാലത്ത്, പ്രത്യേകിച്ച് ആലുവായിലെ വലിയ തിരുമേനി എന്നറിയപ്പെടുന്ന കുറ്റിക്കാട്ടിൽ തിരുമേനി പാത്രിയർക്കീസ് കക്ഷിക്ക് നേതൃത്വം കൊടുത്തിരുന്ന കാലത്ത് (1918-53) വരെ അദ്ദേഹത്തിന്റെ ആസ്ഥാനം ആലുവ തൃക്കുന്നത്തു സെമിനാരിയായിരുന്നു. ഇത് അദ്ദേഹത്തിന് കൈവശം വന്നത് അങ്കമാലി ഭദ്രാസനാധിപൻ എന്ന നിലയിലായിരുന്നു. 1918-ൽ അദ്ദേഹം ബാവാ

കക്ഷിയുടെ മലങ്കര മെത്രാപ്പോലീത്താ യായി അവകാശവാദമുന്നയിച്ചതോടെ തൃക്കുന്നത്തു സെമിനാരി ബാവാ കക്ഷിയുടെ ആസ്ഥാനമായി എന്നു വേണമെങ്കിൽ പറയാം. ചുരുക്കത്തിൽ ഏതാണ്ട് മൂന്നര പതിറ്റാണ്ടു കാലം ബാവാ കക്ഷി ആലുവ തൃക്കുന്നത്തു സെമിനാരി ആസ്ഥാനമാക്കി. ഈ സെമിനാരി 1958-ൽ യോജിച്ച മലങ്കര സഭയിലെ അങ്കമാലി ഭദ്രാസനാസ്ഥാനമായിത്തീർന്നു. ഇതോടെ സെമിനാരി 1911-നു മുമ്പുള്ള അവസ്ഥയിലേക്ക് തിരികെപ്പോയി. ആ നിലയ്ക്ക് സഭയിലെ വിഘടിതർക്ക് ഇതിന്മേൽ അവകാശമില്ലാതെയായി.

ഇവിടെ കബറടങ്ങിയിരിക്കുന്ന പിതാക്കന്മാരെപ്പറ്റി ചുരുക്കത്തിൽ

**കടവിൽ പൗലോസ് മാർ അത്താനാസിയോസ് (1833-1907)**

വടക്കൻ പറവൂരിലെ കടവിൽ കുടുംബത്തിൽ കൂരൻ അവിരാ വർക്കിയുടെയും അന്നയുടെയും മകനായി 1833-ൽ ജനിച്ചു. 1846-ൽ ചേപ്പാട് മാർ ദീവന്നാസ്യോസിൽ നിന്ന് കോട്ടയം ചെറിയ പള്ളിയിൽ വച്ച് ശെമ്മാശുപട്ടം സ്വീകരിച്ചു. 1854 ജനുവരി 18-ന് യുയാക്കിം മാർ കൂറിലോസ് മെത്രാപ്പോ



ലീത്തായിൽ നിന്ന് വൈദിക പട്ടം സ്വീകരിച്ചു. പറവൂർ പള്ളി സേവനത്തോടൊപ്പം ശെമ്മാശന്മാരെ പഠിപ്പിക്കുകയും ചെയ്യുന്നുണ്ടായിരുന്നു. പിന്നീട് കോട്ടയം പഴയ സെമിനാരിയിൽ സുറിയാനി പഠനം വീണ്ടും ആരംഭിച്ചപ്പോൾ പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് പൗലോസ് കത്തനാരെ അവിടുത്തെ പ്രധാന മല്പാനായി നിയമിച്ചു. മാർ ഇഗ്നാത്തിയോസ് പത്രോസ് തൃതീയൻ പാത്രിയർക്കീസ് ബാവായിൽ നിന്ന് മുളന്തുരുത്തി മാർത്തോമൻ പള്ളിയിൽ വച്ച് 1876 ജൂൺ 27-ന് റമ്പാൻ സ്ഥാനവും വടക്കൻ പറവൂർ മാർതൊമ്മൻ പള്ളിയിൽ വച്ച് 1876 ഡിസംബർ 3-ന് മെത്രാപ്പോലീത്താ സ്ഥാനവും ലഭിച്ചു. കൊല്ലം ഭദ്രാസനത്തിനുവേണ്ടിയാണ് വാഴിക്കപ്പെട്ടതെങ്കിലും പിന്നീട് കോട്ടയം ഭദ്രാസനമാണ് സ്താത്തിക്കോൻ പ്രകാരം ഏല്പിച്ചത്. നാല് ക്നാനായ പള്ളികളുൾപ്പെടെ 20 പള്ളികളാണ് അന്നു കോട്ടയം ഭദ്രാസനത്തിലുണ്ടായിരുന്നത്.

ഗോവായിൽ റോമൻ കത്തോലിക്കാ സഭയിൽ നിന്നുള്ള ഫാ. അൽവാറീസിനെ പഴയ സെമിനാരിയിലും (1889 ജൂലൈ 29) അമേരിക്കക്കാരനായ ഫാ. റിനി വിലാത്തിയെ കൊളംബിൽ വച്ചും (1892 മെയ് 29) മെത്രാന്മാരായി വാഴിച്ചപ്പോൾ കടവിൽ തിരുമേനി കാർമ്മികനായിരുന്നു.

അമ്പാട്ട് ഗീവർഗീസ് മാർ കൂറിലോസ് കാലം ചെയ്തപ്പോൾ (1891 മാർച്ച് 9) അങ്കമാലി ഭദ്രാസനച്ചുമതലയും അദ്ദേഹത്തിനു ലഭിച്ചു. മാർ കൂറിലോസ് തുടങ്ങിവച്ച ആലുവ തൃക്കുന്നത്തു സെമിനാരിയുടെ പണി പൂർത്തീകരിച്ചത് മാർ അത്താനാസിയോസായിരുന്നു. സുറിയാനി, മലയാളം, തമിഴ് ഭാഷകളിൽ പണ്ഡിതനായിരുന്ന അദ്ദേഹം അനവധി ആത്മീയ പ്രാർത്ഥനാ ഗ്രന്ഥങ്ങൾ സുറിയാനിയിൽ നിന്ന് മലയാളത്തിലേക്ക് മൊഴിമാറ്റം നടത്തി.

1907 നവംബർ 2-ന് മാർ അത്താനാസിയോസ് കാലം ചെയ്തു. മലങ്കര സഭയിൽ കക്ഷി വഴക്ക് ആരംഭിക്കുന്നതിന് നാലു വർഷം മുമ്പാണ് അദ്ദേഹം കാലം ചെയ്തത്.

**കുറ്റിക്കാട്ടിൽ പൗലോസ് മാർ അത്താനാസിയോസ് (1869-1953)**

എറണാകുളം ജില്ലയിലെ നായത്തോട് പൈനാടത്ത് കുറ്റിക്കാട്ടിൽ മത്തായിയുടെയും കുഞ്ഞന്നത്തിന്റെയും മകനായി 1869 ജനുവരി 23-ന് ജനിച്ചു. 10-ാം വയസ്സിൽ ശെമ്മാശ്ശനായി. പ. പരുമലത്തിരുമേനിയുടെ വത്സലശിഷ്യനും സതീർത്ഥ്യരുമായിരുന്നു പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായും പൗലോസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായും കോട്ടയം പഴയ സെമിനാരിയിൽ വച്ച് ഇരുവർക്കും ഒരുമിച്ച് കശ്ശീശാപട്ടവും (1898 നവംബർ 24) റമ്പാൻ സ്ഥാനവും (1898 നവംബർ 27) നൽകി



യത് പ. പരുമലത്തിരുമേനിയായിരുന്നു.

അകപ്പറമ്പ് പള്ളിയിൽ വച്ച് മാർ ഇഗ്നാത്തിയോസ് അബ്ദള്ള ദ്വിതീയൻ പാത്രിയർക്കീസ് ബാവായിൽ നിന്ന് 1910 ജൂൺ 9-ന് മെത്രാപ്പോലീത്താ സ്ഥാനം ഏറ്റു. ആദ്യം അങ്കമാലി ഭദ്രാസനത്തിന്റെയും തുടർന്ന് ബാവാകക്ഷിയിലെ കൊച്ചി ഭദ്രാസനത്തിന്റെയും 1920-ൽ മറ്റു ഭദ്രാസനങ്ങളുടെയും ചുമതല ഏറ്റു. 1918-ൽ ബാവാ കക്ഷിയുടെ മലങ്കര മെത്രാപ്പോലീത്തായായി കരിങ്ങാച്ചിറ പള്ളിയിൽ വച്ച് 1935 ഓഗസ്റ്റ് 22-ന് ബാവാകക്ഷിയുടെ മലങ്കര മെത്രാപ്പോലീത്തായായി വീണ്ടും തെരഞ്ഞെടുക്കപ്പെട്ടു. 1953 ജനുവരി 25-ന് കാലം ചെയ്തു.

കുറ്റിക്കാട്ടിൽ തിരുമേനി മലങ്കരസഭയുടെ ഭരണാധികാരിയെന്ന് അവകാശപ്പെട്ടിരുന്നതല്ലാതെ മലങ്കരസഭയെ ഒരിക്കലും വിഭജിക്കണമെന്നാഗ്രഹിച്ചിരുന്നില്ല. അന്ത്യോഖ്യൻ അധികാരികളുടെ അനാവശ്യ കൈകടത്തലുകളെപ്പറ്റി ജീവിതാന്ത്യ കാലത്തെങ്കിലും തികച്ചും ബോധവാനായിരുന്നു അദ്ദേഹം.

'ആലുവായിലെ വലിയ തിരുമേനി' എന്നറിയപ്പെടുന്നു. 'വിശ്വാസ സംരക്ഷകൻ' എന്ന് വിഘടിത വിഭാഗം വിശേഷിപ്പിക്കുന്നു. ഇദ്ദേഹത്തെയും പ. ഗീവർഗീസ് ദ്വിതീയൻ ബാവായെയും പാമ്പാടിതിരുമേനിയെയും പരിശുദ്ധ

ന്മാരായി പ്രഖ്യാപിക്കാനുള്ള പ്രാരംഭ നടപടികൾ മലങ്കരസഭയിൽ ആരംഭി ച്ചിട്ടുണ്ട്.

ഒന്നായിരുന്ന മലങ്കരസഭയിലാണ് ഇദ്ദേഹം മേൽപ്പട്ടസ്ഥാനമേറ്റത് (1910 ജൂൺ 9). പിളർപ്പിനുശേഷം അദ്ദേഹം പാത്രിയർക്കീസ് ഭാഗത്ത് നിലയുറപ്പി ച്ചു. പിന്നീട് അതിന്റെ നേതൃ സ്ഥാന ത്തെത്തി; കാലം ചെയ്യുന്നതുവരെയും അദ്ദേഹം പാത്രിയർക്കീസ് ഭാഗത്തായി രുന്നു. 1958-ൽ പാത്രിയർക്കീസു വിഭാഗം നിരുപാധികമായും ഓർത്ത ഡോക്സ് സഭ ഭരണഘടനയ്ക്കു വിധേയമായും മലങ്കരസഭയിൽ യോജി പ്പുണ്ടാക്കിയതോടെ അദ്ദേഹം മലങ്കര സഭയുടെ ഭാഗമായി. ആ നിലയ്ക്ക് അദ്ദേഹത്തെ വിശുദ്ധനായി പ്രഖ്യാപി ക്കുന്നതിന് പരിഗണിക്കുന്നതിൽ തെറ്റി ല്ല. അദ്ദേഹത്തിന്റെ മലങ്കര മെത്രാപ്പോ ലീത്തായെന്നുള്ള അവകാശവാദം മല ങ്കര സഭ അംഗീകരിക്കുന്നില്ലെന്നു മാത്രം. അദ്ദേഹത്തിന്റെ ഓർമ്മപ്പെരു ന്നാൾ നേരത്തെ തന്നെ സഭാ പഞ്ചാം ഗത്തിൽ സ്ഥാനം പിടിച്ചിട്ടുണ്ടല്ലോ.

സഹപാഠികളും ഒരിക്കൽ ഇരുവി ഭാഗത്തിന്റെയും നേതാക്കന്മാരുമായി രുന്ന പ. ഗീവർഗീസ് ദ്വിതീയൻ ബാവായും കുറ്റിക്കാട്ടിൽ തിരുമനിയും അവർ ഇരുവരുടെയും ജീവിതകാലത്ത് അപരന്റെ ജീവിത വിശുദ്ധിയെക്കുറിച്ച് സാക്ഷ്യപ്പെടുത്തിയിട്ടുള്ള വസ്തുത സുവിദിതമാണ്.

ഇനിയും വിഘടിത വിഭാഗത്തിന്റെ നേതാവ് എന്ന നിലയിൽ അദ്ദേഹത്തെ വിമതനായി കാണുന്നവരോട് ഒരു വാക്ക്: റോമിലെ മാർപാപ്പാമാരുടെ പട്ടി കയിൽ എതിർ മാർപാപ്പാ (ആന്റി പോപ്പ്) ആയി കാണുന്ന ഹിപ്പോളിറ്റസ് (217-235) നെ റോമൻ കത്തോലിക്കാ സഭ പിൽക്കാലത്ത് വിശുദ്ധനായി പ്രഖ്യാപിച്ചിട്ടുണ്ട്. ചില എതിർ മാർപാ പ്പാമാരെ ഔദ്യോഗിക ലിസ്റ്റിൽ ഉൾപ്പെ ടുത്തിയിട്ടുണ്ട്. അന്ത്യോഖ്യൻ സുറി യാനി സഭയിൽ തന്നെ എതിർ പാത്രി യർക്കീസായിരുന്ന ചിലരെ ഔദ്യോ ഗിക ലിസ്റ്റിൽ ഉൾപ്പെടുത്തിയിട്ടുണ്ട്.

ഇനിയും മലങ്കരസഭയിൽ സമ്പൂർണ്ണ ഐക്യം കൈവരിക്കു മ്പോൾ ശ്രേഷ്ഠ ബസേലിയോസ് പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ ഉൾപ്പെടെ വിഘടിത വിഭാഗത്തിൽ കാലം ചെയ്ത മേൽപ്പട്ട ക്കാരുടെ ഓർമ്മപ്പെരുന്നാൾ മലങ്കരസഭാ പഞ്ചാംഗത്തിൽ ഉൾപ്പെടുത്തുമെന്ന കാര്യത്തിൽ സംശയിക്കേണ്ടതില്ലല്ലോ.

### വയലിപ്പറമ്പിൽ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് (1889-1966)

അങ്കമാലി നെടുമ്പാശേരി പൈനാ ടത്തു വയലിപ്പറമ്പിൽ തോമസിന്റെയും ശോശാമ്മയുടെയും ദ്വിതീയ പുത്രനായി 1899 ജൂലൈ 17-നു ജനിച്ചു. മാർ ഇഗ്നാ ത്തിയോസ് ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് ബാവായിൽ നിന്ന് 1932-ൽ ശെമ്മാശുപട്ടവും 1934-ൽ പൗലോസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായിൽ നിന്ന് കശീശാ പട്ടവുമേറ്റു. ഹോംസിൽവച്ച് 1946 ആഗസ്റ്റ് നാലിന് മാർ ഇഗ്നാത്തിയോസ് അപ്രേം പ്രഥമൻ പാത്രിയർക്കീസ് ബാവായിൽ നിന്ന് മെത്രാപ്പോലീത്താ സ്ഥാനമേറ്റു. 1953 ജനുവരി 27-ന് ബാവാ കക്ഷിയിലെ അങ്കമാലി ഭദ്രാ സനാധിപനായി സഭാ ചന്ദ്രിക മാസിക ആരംഭിച്ചു. സഭാ യോജിപ്പിനെ തുടർന്നു 1958-ൽ നടന്ന പുത്തൻകാവ് അസോസിയേഷൻ ഇദ്ദേഹത്തെ മലങ്ക രസഭയുടെ മെത്രാപ്പോലീത്തായായി അംഗീകരിച്ചു. യോജിച്ച സഭയുടെ അങ്കമാലി ഭദ്രാസനാധിപനായി 1959-ൽ നിയമിതനായി. 1934-ലെ മലങ്കരസഭാ ഭരണഘടന സ്വീകരിക്കുകയും അങ്ക മാലി ഭദ്രാസനത്തിലെ എല്ലാ പള്ളിക ളിലും കർശനമായി നടപ്പാക്കുകയും



ചെയ്തു. സൺഡേസ്ക്കൂൾ അസോസി യേഷൻ പ്രസിഡന്റായിരുന്നു 1966 നവംബർ ആറിന് കാലം ചെയ്തു.

### ഡോ. ഫീലിപ്പോസ് മാർ തെയോ ഫിലോസ് (1911-1997)

കോട്ടയം പുത്തനങ്ങാടി കല്ലുപുര യ്ക്കൽ കോരയുടെയും മറിയാമ്മയു ടെയും ആറാമത്തെ പുത്രനായി 1911 മെയ് ഒമ്പതിനു ജനിച്ചു. 1929-ൽ പ. വട്ട ശ്ശേരിൽ മാർ ദീവന്നാസിയോസിൽ നിന്ന് കോറൂയോ പട്ടവും പാമ്പാടി മാർ ഗ്രീഗോ റിയോസിൽ നിന്ന് 1944-ൽ പൂർണ ശെമ്മാശപട്ടവും മാർ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായിൽ നിന്ന് വൈദിക പട്ടവും സ്വീകരിച്ചു. 1966 ഫെബ്രുവരി 26-ന് റമ്പാൻ സ്ഥാനം സ്വീകരിച്ചു. കോല ഞ്ചേരി പള്ളിയിൽ വച്ച് 1966 ഓഗസ്റ്റ് 24-ന് മാർ ബസേലിയോസ് ഔഗേൻ



പ്രഥമൻ കാതോലിക്കാ ബാവാ മെത്രാ പ്പോലീത്തായായി വാഴിച്ചു. 1967 ജനുവരി 25 മുതൽ അങ്കമാലി ഭദ്രാസനത്തിന്റെയും 1979 ഫെബ്രുവരി ഒന്നു മുതൽ ബോംബെ ഭദ്രാസനത്തിന്റെ ഭരണസാരഥ്യം വഹി ച്ചു. വൈദിക സെമിനാരി പ്രിൻസിപ്പൽ, വിദ്യാർത്ഥി പ്രസ്ഥാനം പ്രസിഡന്റ്, സഭ കളുടെ ലോക കൗൺസിൽ കേന്ദ്ര കമ്മ റ്റിയംഗം തുടങ്ങിയ നിലകളിൽ പ്രവർത്തിച്ചു. 1997 സെപ്റ്റംബർ 28-നു കാലം ചെയ്തു.

ഇവരാണ് ആലുവായിൽ കബറട ങ്ങിയിരിക്കുന്ന നാലു മേല്പട്ടക്കാർ. ഇതിൽ നിന്നും മനസ്സിലാക്കുന്നത് വിഘടിതരുടെ നേതാക്കളെ കബറട ക്കിയിരിക്കുന്ന പള്ളിയെന്ന നിലയിൽ തൃക്കുന്നത്തു സെമിനാരിയുടെമേൽ യാതൊരു അവകാശവാദവും അവർക്കുന്നയിക്കാൻ ആവില്ല. പുത്തൻകുരിശ് സൊസൈറ്റിക്കാർ പിതൃ സ്മരണയുള്ളവരാണെങ്കിൽ ആ പിതാക്കന്മാരുടെ കാലടികൾ പിന്തുട രുകയാണ് വേണ്ടത്. ■

**ലേഖനം**

ഏബ്രഹാം കൊടുവത്ത്

# നീതിബോധമില്ലാത്ത സർക്കാർ നടപടി

ദശാബ്ദങ്ങളായി ഓർത്തഡോക്സ് സഭയുടെ കൈവശത്തിലാണ് സഭയുടെ അങ്കമാലി ഭദ്രാസന ആസ്ഥാനമായ തൃക്കുന്നത്തു സെമിനാരി. സെമിനാരിക്ക് സമീപമുള്ള സെന്റ് മേരീസ് സെമിനാരിപ്പള്ളിയിലും അനുബന്ധമായ മെത്രാന്മാരുടെ കബറിടങ്ങളിലും കുറെ കാലമായി പാത്രിയർക്കീസ് പക്ഷം അവകാശവാദങ്ങളുയർത്തിവരുന്നു.

സെന്റ് മേരീസ് സെമിനാരിപ്പള്ളി ഏതാനും വർഷങ്ങളായി പൂട്ടിക്കിടക്കുന്നതിനാൽ തൃക്കുന്നത്തു സെമിനാരിയോടു ചേർന്നുള്ള ചാപ്പലിലാണ് ഭദ്രാസന മെത്രാപ്പോലീത്ത കർമ്മങ്ങൾ അനുഷ്ഠിക്കുന്നത്.

**ജനുവരി 25, 2008**

സെന്റ് മേരീസ് പള്ളിക്കവാടത്തിനു സമീപം പാത്രിയർക്കീസ് പക്ഷം ഉണ്ടാക്കിയിട്ടുള്ള ചാപ്പലിൽ പാത്രിയർക്കീസ് പക്ഷം ശ്രേഷ്ഠ കാതോലിക്കായുടെ നേതൃത്വത്തിൽ രാവിലെ തന്നെ പ്രാർത്ഥന യജ്ഞം ആരംഭിച്ചു. സെമിനാരിയിലെ ചാപ്പലിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ ബാവാ പ്രാർത്ഥന നടത്തി. ഓർത്തഡോക്സ് വിശ്വാസികൾ പ്രാർത്ഥനയിൽ പങ്കെടുത്തു.

ചാപ്പലിൽ പ്രാർത്ഥന നടത്തിയത് നിരോധനാജ്ഞയുടെ ലംഘനമാണെന്നാരോപിച്ച് ഓർത്തഡോക്സ് വിശ്വാസികളെ പോലീസ് അറസ്റ്റ് ചെയ്തു നീക്കാൻ നടപടിയാരംഭിച്ചു. പ. കാതോലിക്കാ ബാവായെ അറസ്റ്റു ചെയ്തു നീക്കിയ ശേഷം തങ്ങളും അറസ്റ്റു വരിക്കാൻ തയ്യാറാണെന്ന് ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് പോലീസിനെ അറിയിച്ചു. ഇതിനെ തുടർന്ന് അറസ്റ്റ് നീക്കം പോലീസ് ഉപേക്ഷിച്ചു.

എന്നാൽ ഓർത്തഡോക്സ് വിശ്വാസികളെ പുറത്തു പോകുവാൻ പോലീസ് അനുവദിച്ചില്ല. സെമിനാരിയുടെ ഗേറ്റുകളും പോലീസ് ബന്ധിച്ചു.

പാത്രിയർക്കീസ് പക്ഷം സഭാംഗങ്ങൾ കൂട്ടമായി തൃക്കുന്നത്തു കബറുകളിൽ എത്തുവാൻ ഒരുക്കങ്ങൾ നടത്തി. പോലീസ് അഞ്ചു മണിയോടെ ഈ ശ്രമം തടഞ്ഞു. എന്നാൽ ആറു മണിയോടെ ചെറു സംഘങ്ങൾ കബറിങ്കൽ പ്രാർത്ഥന നടത്തുവാൻ പോലീസ് അനുവദിച്ചു. ഓർത്തഡോക്സ് സഭാംഗങ്ങൾ ഇതിനെ എതിർത്തില്ല.

ഏഴു മണിയോടെ പാത്രിയർക്കീസ് പക്ഷത്തെ കൂട്ടമായി

## തൃക്കുന്നത്ത് അരമനപ്പള്ളിക്കേസ്

തൃക്കുന്നത്തു സെന്റ് മേരീസ് പള്ളി സംബന്ധിച്ച് പാത്രിയർക്കീസ് വിഭാഗം ഉയർത്തുന്ന അവകാശവാദങ്ങളുടെ നിജസ്ഥിതി ചർച്ച ചെയ്യപ്പെട്ട ശ്രദ്ധേയമായ സിവിൽ കേസാണ് അരമനപ്പള്ളിക്കേസ്.

ഈ പള്ളി ഒരു ഇടവകപ്പള്ളിയാണെന്നായിരുന്നു വാദികളായ പാത്രിയർക്കീസ് സഭാംഗങ്ങൾ അവകാശപ്പെട്ടത്.

പ്രാതിനിധ്യ സ്വഭാവത്തോടെ വിചാരണ ചെയ്യപ്പെട്ട ഈ കേസിൽ (OS No. 5/1981) 2003 മാർച്ച് 31-ന് എറണാകുളം സ്പെഷൽ കോടതി ജഡ്ജി എ. ഹരിപ്രസാദ് വിധി പ്രസ്താവിച്ചു.

വാദികളുടെ അവകാശവാദങ്ങൾ താഴെ പറയുന്ന കാരണങ്ങളാൽ കോടതി തിരസ്ക്കരിച്ചു.

1. ഈ പള്ളിയിൽ കൂടുന്ന സഭാംഗങ്ങളുടെ മാമോദീസാ, വിവാഹം, ശവമടക്കം ഇവ അവകാശമുറയ്ക്കല്ല നടത്തി വന്നിട്ടുള്ളത്; (ഭദ്രാസന മെത്രാപ്പോലീത്തായുടെ അനുവാദ പ്രകാരം മാത്രമാണ്).
2. പള്ളി സ്ഥിതി ചെയ്യുന്നത് സെമിനാരി കോമ്പൗണ്ടിലാണ്; സെമിനാരിയുടെ ഒരു ഭാഗം മാത്രമാണു പള്ളി.
3. അരമനപ്പള്ളി എന്നും സെമിനാരി പള്ളി എന്നും ചാപ്പൽ എന്നും ഈ പള്ളി അറിയപ്പെടുന്നു.
4. മെത്രാപ്പോലീത്താമാർ നേരിട്ട് ഈ പള്ളിയുടെ ഭരണം നടത്തി വന്നു; 1934-ലെ സഭാ ഭരണഘടന പ്രകാരമുള്ള ഇടവക മാനേജിംഗ് കമ്മറ്റികളുടെ അധികാരങ്ങൾ ഈ പള്ളി മാനേജിംഗ് കമ്മറ്റിക്കില്ല; അങ്കമാലി ഭദ്രാസന മെത്രാപ്പോലീത്തായുടെ പൂർണ്ണ നിയന്ത്രണത്തിലുള്ള ഒരു സെമിനാരി പള്ളി മാത്രമാണ് ഈ പള്ളി.
5. തൃക്കുന്നത്തു സെമിനാരി സ്ഥാപിച്ചതിനു ശേഷമാണ് ഈ പള്ളി സ്ഥാപിക്കപ്പെട്ടിട്ടുള്ളത്.
6. മറ്റ് ഇടവകപ്പള്ളികൾക്കുള്ളതുപോലെ ഇടവക രജിസ്റ്റർ ഈ പള്ളിക്കില്ല.
7. പള്ളിയിൽ കൂടിവന്ന വിശ്വാസികൾ ഇടവകാംഗങ്ങളാണെന്നോ അവർക്കു ഭരണാവകാശമുണ്ടെന്നോ തെളിയിക്കപ്പെട്ടിട്ടില്ല.

സ്പെഷൽ കോടതി വിധിക്കെതിരെ പാത്രിയർക്കീസ് പക്ഷം കേരള ഹൈക്കോടതിയിൽ അപ്പീൽ ബോധിപ്പിച്ചെങ്കിലും ഹൈക്കോടതി ഈ വിധി സ്റ്റേ ചെയ്തിട്ടില്ല.

കബറിങ്കലേക്ക് പ്രവേശിക്കുവാൻ പോലീസ് അനുവദിച്ചു. എട്ടുമണിയോടെ പാത്രിയർക്കീസ് പക്ഷം ശ്രേഷ്ഠ കാതോലിക്കായ്ക്കും മെത്രാന്മാർക്കും കബറിൽ ധൂപപ്രാർത്ഥന നടത്താൻ അനുവാദം നൽകുന്നതിന് ജില്ലാ കളക്ടറും പോലീസ് ഉദ്യോഗസ്ഥരും തീരുമാനിച്ചു. ഇതറിഞ്ഞ ഓർത്തഡോക്സ് വിശ്വാസികൾ പ്രതിഷേധ സ്വരമുയർത്തി.

ഓർത്തഡോക്സ് വിശ്വാസികളുടെ ശക്തമായ എതിർപ്പിനിടയിൽ പാത്രിയർക്കീസ് പക്ഷം കാതോലിക്കായെയും മെത്രാന്മാരെയും പോലീസ് വാഹനത്തിൽ കബറിനടുത്തെത്തിച്ചു. പോലീസ് വാഹനത്തിൽ തന്നെ ഇവരെ തിരിച്ചു കൊണ്ടു പോകുകയും ചെയ്തു.

**സർക്കാർ നടപടി - വെല്ലുവിളി**

തൃക്കുന്നത്തു സെമിനാരി ഇപ്പോഴും ഓർത്തഡോക്സ് സഭയുടെ അങ്കമാലി ഭദ്രാസന മെത്രാപ്പോലീത്തായുടെ ആസ്ഥാനമാണ്. മെത്രാപ്പോലീത്തായുടെ അരമനപ്പള്ളിയാണ് സെ. മേരീസ് പള്ളി. പാത്രിയർക്കീസ് പക്ഷം സഭാംഗങ്ങൽ പ്രാതിനിധ്യ സ്വഭാവത്തോടെ ബോധിപ്പിച്ച, എറണാകുളം സ്പെഷൻ കോടതിയിലെ O.S.5/1981 നമ്പർ കേസിൽ ഇക്കാര്യങ്ങൾ അടിവരയിട്ടുറപ്പിച്ചു.

പാത്രിയർക്കീസ് പക്ഷം ശ്രേഷ്ഠ കാതോലിക്കോസ് ഉൾപ്പെടെ, 1934-ലെ സഭാഭരണഘടന പ്രകാരമല്ലാതെ വാഴിക്കപ്പെട്ട മെത്രാന്മാർ നിയമാനുസൃത മെത്രാന്മാരല്ലെന്ന് സുപ്രീം കോടതി 1995-ലെ വിധിയിൽ അസന്നിഗ്ദമായി പ്രഖ്യാപിച്ചതാണ്. മലങ്കരസഭയിലെ പള്ളികളിലും സഭാ സ്ഥാപനങ്ങളിലും മതപരമായ ഏതെങ്കിലും ശുശ്രൂഷയോ കർമ്മമോ ഇവർ നടത്തുന്നതിനെയും ശാശ്വത നിരോധന ഉത്തരവുമൂലം നിരോധിച്ചു. ഇക്കാര്യങ്ങൾ അധികാരികൾ മുമ്പാകെ പ. കാതോലിക്കാബാവായും സഭാ അധികാരികളും ചൂണ്ടിക്കാട്ടിയിട്ടും രാഷ്ട്രീയ ലക്ഷ്യങ്ങൾ മുന്നിൽ കണ്ട് കേരള സർക്കാർ പ്രവർത്തിക്കുന്നു. ഇത് തികഞ്ഞ നീതി നിഷേധമാണ്. കോടതി വിധികളോടുള്ള വെല്ലുവിളിയാണ്. വർഷങ്ങളായി നിലനില്ക്കുന്ന സ്റ്റാറ്റസ്കോ ലംഘിച്ച് സർക്കാർ ഒത്താശയോടെ അരങ്ങേറിയ നീതിനിഷേധം പ്രതിഷേധാർഹമാണ്. ■

## തോമസ് പ്രഥമൻ - കോടതി നിരോധിച്ച മെത്രാപ്പോലീത്ത

കേരള ഹൈക്കോടതി 2002 ഡിസംബർ 2-ന് പാത്രിയർക്കീസ് വിഭാഗം കാതോലിക്കാ തോമസ് പ്രഥമനെ അങ്കമാലി, കണ്ടനാട്, കൊച്ചി ഭദ്രാസനങ്ങളിലെ പള്ളികളിൽ പ്രവേശിക്കുന്നതിൽ നിന്ന് നിരോധിച്ച് ഉത്തരവുണ്ടായിട്ടുള്ളതാണ്. ഈ നിരോധനം മാറ്റം കൂടാതെ ഇന്നും നിലനില്ക്കുന്നു.

ഹൈക്കോടതി ചീഫ് ജസ്റ്റീസ് ഉൾപ്പെട്ട ഡിവിഷൻ ബഞ്ചാണ് വിധി പ്രസ്താവിച്ചത്. ഓർത്തഡോക്സ് സഭയുടെ മെത്രാന്മാരായിരുന്നു കേസിലെ വാദികൾ.

മലങ്കരസഭയിൽ രണ്ടു വിഭാഗങ്ങൾ ഉണ്ടെന്നും അതിൽ പാത്രിയർക്കീസ് വിഭാഗത്തിന്റെ സീനിയർ മെത്രാപ്പോലീത്തായാണ് താനെന്നും ആ നിലയിൽ പാത്രിയർക്കീസ് വിഭാഗത്തിന്റെ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് പ്രസിഡന്റായി പ്രവർത്തിച്ചു വരികയാണ് താനെന്നും ശ്രേഷ്ഠ കാതോലിക്കാ കോടതിയിൽ അവകാശവാദമുന്നയിച്ചു.

ഈ കേസിലെ (CMA 198/2002) ഹൈക്കോടതി വിധിയുടെ പ്രസക്തഭാഗങ്ങൾ ചുവടെ:

1. സുപ്രീം കോടതിയിൽ നിന്നുണ്ടായ രണ്ടാം സമുദായ ക്കേസിലെ വിധികൾ ഈ കേസിൽ പ്രസക്തമാണ്. ആ നിലയിൽ ഇപ്പോഴുള്ള തർക്കങ്ങൾക്കെല്ലാം സുപ്രീം കോടതിവിധി കൊണ്ടുതന്നെ പൂർണ്ണ വിരാമം ഉണ്ടായിട്ടുള്ളതാണ്.

2. സുപ്രീം കോടതി നിയമിച്ച നിരീക്ഷകൾ (ജ. മളീമഠ്) സാന്നിദ്ധ്യത്തിൽ കൂടിയ മലങ്കര അസ്സോസിയേഷൻ കൈക്കൊണ്ട തീരുമാനങ്ങൾ സഭക്കാകെ ബാധകമാണ്. ഇവ ഒരു അധികാരസ്ഥാനത്തും കോടതിയിലും ചോദ്യം ചെയ്യാവുന്നതല്ലെന്നു സുപ്രീം കോടതി ഉത്തരവായിട്ടുള്ളതാണ്. പാത്രിയർക്കീസ് പക്ഷം കാതോലിക്കാ സഭാ മാനേജിംഗ് കമ്മിറ്റിയിലേക്കു തിരഞ്ഞെടുക്കപ്പെട്ടതായോ മെത്രാപ്പോലീത്തായായി അംഗീകരിക്കപ്പെട്ടതായോ അവകാശപ്പെടുന്നതു പോലുമില്ല.

3. പാത്രിയർക്കീസ് പക്ഷം കാതോലിക്കായെ മെത്രാപ്പോലീത്തായായി മലങ്കര അസ്സോസിയേഷൻ തെരഞ്ഞെടുത്തിട്ടില്ലായെന്നും സുന്നഹദോസ് അംഗീകരിച്ചിട്ടില്ലായെന്നും നിയമാനുസൃതം അദ്ദേഹം വാഴിക്കപ്പെട്ടിട്ടില്ലായെന്നും ഈ കേസിൽ കീഴ്ക്കോടതി (എറണാകുളം ജില്ലാ-സ്പെഷ്യൽ-കോടതി) വിധിച്ചിട്ടുള്ളതാണ്. ഈ തീരുമാനങ്ങൾ പ്രസക്തമായ എല്ലാ വസ്തുതകളിലും പരിശോധിച്ച ശേഷമാണ്.

4. കാതോലിക്കാ സ്ഥാനിയായി പ്രവർത്തിക്കുന്നതിനും അങ്കമാലി, കണ്ടനാട്, കൊച്ചി ഭദ്രാസനങ്ങളിലെ പള്ളികളിൽ പ്രവേശിക്കുന്നതിനും, പട്ടക്കാരെയും ശെമ്മാശന്മാരെയും വാഴിക്കുന്നതിനും, മറ്റേതെങ്കിലും ശുശ്രൂഷകൾ നടത്തുന്നതിനും ഉള്ള അധികാരം മാർ ദീവന്നാസ്യോസിന് (പാത്രിയർക്കീസ് പക്ഷം കാതോലിക്കായ്ക്ക്) ഉണ്ടെന്നു കാണിക്കുന്ന യാതൊരു രേഖയും കോടതി മുമ്പാകെ ഹാജരാക്കപ്പെട്ടിട്ടില്ല.

# കോടതി വിധി

ആലുവ തൃക്കുന്നത്തു സെമിനാരിയെ സംബന്ധിച്ച കോടതി വിധിയുടെ പ്രസക്ത ഭാഗങ്ങൾ

കേസ് നമ്പർ OS.5/1981

എറണാകുളം ജില്ലാക്കോടതി മുമ്പാകെ OS.5/81 നമ്പരായി ഫയൽ ചെയ്ത കേസ്. 31-03-2003-ൽ വിധി തീർപ്പായത്.

**വാദികൾ**

ഏലിയാസ്, S/o പൗലോസ് (45)
കുര്യാക്കോസ് S/o പൗലോസ് (60)
അലക്സാണ്ടർ S/o പൗലോസ് (42)
വർക്കി S/o പൈലി (57)
വർഗീസ് S/o ഐസക്ക് (28)

**പ്രതികൾ**

ഫിലിപ്പോസ് മാർ തെയോഫിലോസ് S/o കുര്യൻ (70)
ഫാ. ജേക്കബ് മണ്ണാറപ്രയിൽ (40)
സി. പി. ചെറിയാൻ S/o ഫിലിപ്പ് (47)
എം. സി. വർഗീസ് S/o ചാക്കോ (57)
തോമസ് മാർ ദീവന്നാസ്യോസ് S/o മാത്തു (47)
റവ. ഫാ. ഔസേപ്പ് S/o പൗലോസ് (42)
ഡിസ്ട്രിക്ട് കളക്ടർ എറണാകുളം

എട്ടാമത് പ്രതിഭാഗം കക്ഷിയായി കാലം ചെയ്ത പ. ബാവ കൂടി ചേർന്നിട്ടുണ്ട്.

OS.247/80 നമ്പരായി പെരുമ്പാവൂർ മുൻസിഫ് കോടതിയിൽ ഫയൽ ചെയ്തിരുന്ന ഈ കേസ് ജില്ലാക്കോടതിയിലേക്ക് പിന്നീട് മാറ്റപ്പെടുകയായിരുന്നു.

ഇരുകൂട്ടരുടെയും വാദമുഖങ്ങളുടെയും ഇരുവിഭാഗത്തു നിന്നും ഹാജരാക്കപ്പെട്ട രേഖകളുടെയും അടിസ്ഥാനത്തിൽ ബഹു. എറണാകുളം ജില്ലാ കോടതി 31-03-2003-ൽ ഓർത്തഡോക്സ് സഭയ്ക്ക് അനുകൂലമായി വിധി പുറപ്പെടുവിച്ചു. വിധിപ്പകർപ്പിന്റെ അവസാന ഭാഗത്ത് ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു.

"... സെമിനാരിപ്പള്ളി, സെ. മേരീസ് പള്ളി, സെമിനാരി ചാപ്പൽ എന്നീ വ്യത്യസ്ത പേരുകളിൽ വിളിക്കപ്പെടുന്ന തർക്ക ദേവാലയം ആലുവ തൃക്കുന്നത്തു സെമിനാരിയുടെ അനുബന്ധമാണെന്ന് (Appendage) ലഭ്യമായ മൊഴികളുടെയും രേഖകളുടെയും അടിസ്ഥാനത്തിൽ കണ്ടെത്തിയിരിക്കുന്നു."

"...1934-ലെ മലങ്കരസഭാ ഭരണഘടന വിഭാവന ചെയ്യും പ്രകാരമുള്ള ഒരു സാധാരണ ഇടവകപ്പള്ളിയാണ് എന്നു തെളിയിക്കുവാൻ വാദികൾക്ക് സാധിച്ചിട്ടില്ല."

"...വാദികൾ തർക്ക ദേവാലയത്തിലെ അംഗങ്ങൾ ആണ് എന്ന് വാദം തെളിയിക്കുവാൻ അവർക്കു സാധിച്ചിട്ടില്ല."

"...സെമിനാരിപ്പള്ളിയുടെ ഭരണം കാലാകാലങ്ങളിലെ ഭദ്രാസന മെത്രാപ്പോലീത്താമാർ നേരിട്ടു നടത്തി വന്നിരുന്നതായി സംശയാതീതമായി തെളിവുകളുടെ അടിസ്ഥാനത്തിൽ ബോധ്യപ്പെട്ടിരിക്കുന്നു..."

"...ഇടവക മെത്രാപ്പോലീത്താ നിയമിക്കുന്ന കമ്മറ്റിക്ക് ഒരിക്കലും 1934-ലെ സഭാ ഭരണഘടന പ്രകാരം രൂപീകരിക്കുന്ന മാനേജിംഗ് കമ്മറ്റിയുടെ പദവിയുണ്ടായിരിക്കുന്നതല്ല."

"...തർക്ക ദേവാലയം അങ്കമാലി ഭദ്രാസന മെത്രാപ്പോലീത്തായുടെ പൂർണ്ണമായ നിയന്ത്രണത്തിലാണെന്നുള്ള ഒന്നു മുതൽ നാലു വരെയുള്ള പ്രതികളുടെ വാദം അംഗീകരിക്കത്തക്കതും വിശ്വസനീയവുമാണ്."

"... മേൽപ്പറഞ്ഞ കാരണങ്ങളാൽ ഈ കേസിലെ പ്രശ്നങ്ങൾ വാദികൾക്ക് പ്രതികൂലമായി തീരുമാനിച്ചിരിക്കുന്നു."

ഈ കോടതി വിധി വ്യക്തമാക്കുന്ന പ്രകാരം ആലുവ തൃക്കുന്നത്തു സെമിനാരി ഒരിടവകപ്പള്ളിയേ അല്ല എന്നുള്ള ഓർത്തഡോക്സ് സഭയുടെ നിലപാട് എല്ലാവരും അംഗീകരിക്കേണ്ടതാണ്. ഇടവക മെത്രാപ്പോലീത്തായ്ക്ക് ഇതിന്മേൽ പൂർണ്ണ നിയന്ത്രണമുണ്ടെന്ന കണ്ടെത്തൽ ഉൾപ്പെടുന്ന വിധി നിലനിൽക്കെയാണ്, നീതിപീഠവും വിധികളും തങ്ങൾക്ക് പ്രശ്നമേയല്ലന്ന തരത്തിൽ പ്രവർത്തിക്കുന്ന ഒരു കൂട്ടം കടന്നുകയറ്റക്കാർക്ക് ഗവൺമെന്റും, കുരുവിളയുമൊക്കെ രാഷ്ട്രീയ സംരക്ഷണം നൽകിയിരിക്കുന്നത്. ■

# മാർ മക്കാറിയോസ് പിതാക്കന്മാരോട് ചേർന്നു


ഭൗതീകശരീരം സ്വന്തം ഇടവകയായ അയിരൂർ സെ. മേരീസ് പള്ളിയിൽ എത്തിയ ശേഷം രണ്ടാം ഘട്ട ശുശ്രൂഷ ആരംഭിച്ചപ്പോൾ


ഭൗതീകശരീരം ദേവലോകം അരമനയിൽ എത്തിയപ്പോൾ

**കോട്ടയം:-** കാനഡാ, യു.കെ., യൂറോപ്പ് ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്താ ആയിരുന്ന ഡോ. തോമസ് മാർ മക്കാറിയോസിന്റെ ഭൗതീക ശരീരം ദേവലോകത്ത് പ്രത്യേകം തയ്യാറാക്കിയ കബറിൽ സംസ്ക്കരിച്ചു.

ഇംഗ്ലണ്ടിലെ ന്യൂകാസിൽ 2008 ജനുവരി 6–ന് വാഹനാപകടത്തിൽ പരുക്കേറ്റ മാർ മക്കാറിയോസ് ഫെബ്രു. 23–ന് കാലം ചെയതു. മാർച്ച് രണ്ടാം തീയതി നെടുമ്പാശ്ശേരി വിമാനത്താവളത്തിൽ എത്തിയ ഭൗതീക ശരീരം മെത്രാപ്പോലീത്താമാരും വിശ്വാസി സഹസ്രങ്ങളും ചേർന്ന് ഏറ്റുവാങ്ങി. തുടർന്ന് രഥത്തിൽ എറണാകുളം, ആലപ്പുഴ, ചങ്ങനാശ്ശേരി, തിരുവല്ല വഴി മാതൃ ഇടവകയായ അയിരൂർ സെ. മേരീസ് ചെറിയ പള്ളിയിൽ എത്തിച്ചു. പള്ളിയിൽ പൊതുദർശനത്തിനും ശുശ്രൂഷയ്ക്കും ശേഷം രാത്രി 11.30 മണിയോടെ കോട്ടയം പഴയ സെമിനാരി ചാപ്പലിൽ എത്തിച്ചു. ഫെബ്രുവരി മൂന്നാം തീയതി രാവിലെ 7.30–ന് വിലാപയാത്രയായി പഴയ സെമിനാരിയിൽ നിന്നും ദേവലോകം അരമനയിൽ എത്തിച്ചു. ഇതര സഭാ മേലദ്ധ്യക്ഷന്മാരുടെയും, രാഷ്ട്രീയ, സാമുദായിക നേതാക്കന്മാരുടെയും അനുശോചനത്തിനു ശേഷം കബറടക്ക ശുശ്രൂഷ ആരംഭിച്ചു. പ. കാതോലിക്കാ ബാവായും, നിയുക്ത കാതോലിക്കാ ബാവായും ശുശ്രൂഷകൾക്കു നേതൃത്വം നൽകി. സഭയിലെ എല്ലാ മെത്രാപ്പോലീത്താമാരും ശുശ്രൂഷയിൽ സംബന്ധിച്ചു. 12.30 ഓടുകൂടി ശുശ്രൂഷ സമാപിച്ചു. വന്നു ചേർന്ന വിശ്വാസികൾക്ക് ഭക്ഷണ ക്രമീകരണവും ഒരുക്കിയിരുന്നു.

## 'വാദം' വളരുന്ന വഴി

**പത്തു ദിവസത്തിനുള്ളിൽ അഭി. തോമസ് പ്രഥമൻ നടത്തിയ പത്ര പ്രസ്താവനകൾ പരിശോധിച്ചു നോക്കിയപ്പോൾ കണ്ട ചിത്രമാണ്. വായനക്കാർ ചിന്തിച്ചു കൊള്ളുക.**

| | | |
|---|---|---|
| 22–01–08 (ചൊവ്വ) | മംഗളം, മനോരമ | ആഴ്ചയിൽ രണ്ട് മണിക്കൂർ തൃക്കുന്നത്തു സെമിനാരിയിൽ പ്രാർത്ഥിക്കുവാൻ അനുവദിക്കണം. |
| 24–01–2008 (വ്യാഴം) | മാതൃഭൂമി, മംഗളം, മനോരമ | ദിവസം രണ്ട് മണിക്കൂർ തൃക്കുന്നത്തു സെമിനാരിയിൽ പ്രാർത്ഥിക്കുവാൻ അനുവദിക്കണം. |
| 28–01–2008 (തിങ്കൾ) | മംഗളം | തൃക്കുന്നത്തു സെമിനാരിയെപ്പറ്റി ആറ് മാസത്തിനുള്ളിൽ പരിഹാരമില്ലെങ്കിൽ അന്തിമ നടപടി. |
| 31–01–2008 (വ്യാഴം) | മംഗളം, മാതൃഭൂമി, മനോരമ | മൂന്നു മാസത്തിനുള്ളിൽ തൃക്കുന്നത്തു സെമിനാരിയിൽ പ്രവേശിക്കും. ഇപ്പോൾ അവിടെ താമസിക്കുന്നത് കാവൽക്കാർ മാത്രം അവർക്ക് കുടികിടപ്പവകാശം നൽകി ഒഴിപ്പിക്കും. |

**തത്വദീക്ഷ തൊട്ടു തീണ്ടാത്ത ഇത്തരം പ്രസ്താവനകൾ ക്രൈസ്തവ സഭയ്ക്ക് ആക്ഷേപകരമാണ്. ആധുനിക മാധ്യമങ്ങളുടെ ഒരു 'സെൻസേഷണൽ ട്രെന്റി'ന് ഇവ വളം വച്ചു കൊടുക്കുമെങ്കിലും...**

## വേർപാടിന്റെ 7-ാം വാർഷികം
## 22-3-2008



**ചിന്നമ്മ വർഗീസ്**

**(Retd. Teacher G.M.H.S., Parathodu)**

*"നിന്റെ മഹത്വമുദിക്കും നാൾ*
*നിൽക്കണമിവൾ വലഭാഗത്തിൽ"*

എന്ന് ദുഃഖാർത്തരായ കുടുംബാംഗങ്ങൾ

**ഭർത്താവ് - ഇ.കെ. വറുഗീസ്**

***'പകലോമറ്റം കുമ്പന്താനത്ത് ചിറയിൽ***
***താഴത്തുമലയിൽ - ഇളങ്കാവുങ്കൽ, പാറത്തോട്***

| മക്കൾ | മരുമക്കൾ | കൊച്ചുമക്കൾ |
|---|---|---|
| ഷൈല | ജോർജ്ജ്കുട്ടി | വിനീത, സലിൽ, അനൂപ് |
| ഷാജി | ജിജി | ടിഫനി, ടാനിയാ, ടിനു |
| ഷാബു | ഷീല | ഷീന, ഷാനി, ശോഭ |

# തൃക്കുന്നത്തു സെമിനാരുടെ ചരിത്രം... 17-ാം പേജിൽ നിന്നു തുടർച്ച...

*അവിടെ ചെല്ലണമെന്നു കല്പന വന്നതു. ബാവായുടെ ഇഷ്ടപ്രകാരം ചെയ്യുന്നതിലേക്കു കഥാനായകനു വിരോധമില്ലെന്നു പറഞ്ഞു. അന്നു.. കഥാനായകനും മെത്രാസ്ഥാനം തരാമെന്നു ബാവാ കല്പിച്ചു. ഒഴിവുകഴിവുകൾ പറഞ്ഞു പിറ്റെ ദിവസം ഞങ്ങൾ തിരിച്ചു പോരികയും ചെയ്തു. മുളന്തുരുത്തിക്കു പോകുമ്പോഴും വരുമ്പോഴും സിമ്മനാരിയിൽ കയറി മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്തായെ* (പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ആറാമൻ) *കണ്ടു...* എന്നാണ് ഈ സംഭവത്തെപ്പറ്റിയുള്ള ഗീവർഗീസ് റമ്പാന്റെ ലിഖിതം. അദ്ദേഹമാകട്ടെ ഒഴിമുറി ഒന്നും കൊടുത്തുമില്ല.

കുറ്റിക്കാട്ടിൽ മാർ അത്താനാസ്യോസ് അങ്കമാലി മെത്രാനായി അധികാരമേറ്റയുടൻ സമുദായക്കേസ് ആരംഭിച്ചു. അത് അവസാനിക്കുന്നതിനു മുമ്പുതന്നെ 1953 ജനുവരി 26-നു അദ്ദേഹം കാലംചെയ്തു. ഇക്കാലത്തൊന്നും അങ്കമാലി മെത്രാപ്പോലീത്താ എന്ന നിലയിലോ, പിന്നീടു സിദ്ധിച്ച പാത്രിയർക്കീസു ഭാഗത്തെ മലങ്കര മെത്രാൻ എന്ന നിലയിലോ തൃക്കുന്നത്തു സെമിനാരിയുടെ ഭരണക്രമം ഭേദപ്പെടുത്താൻ അദ്ദേഹം ശ്രമിച്ചില്ല.

മാർ അത്താനാസ്യോസിന്റെ കാലശേഷം പിൻഗാമിയായി 1946-ൽ പാത്രീയർക്കീസു വിഭാഗം വാഴിച്ചിരുന്ന വയലിപ്പറമ്പിൽ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് സ്ഥാനമേറ്റു. ഇദ്ദേഹം മേല്പട്ട സ്ഥാനമേറ്റ ഉടനെ (അങ്കമാലിയുടെ ഭരണം ഏറ്റെടുക്കുന്നതിന്നു മുമ്പ്) എഴുതിയ വിൽപത്രത്തിലെ കൃത്യതയില്ലാത്ത പൊതുവായ ഒരു പരാമർശനത്തിന്റെ പിൻബലത്തിലാണ് ഇപ്പോൾ വിഘടിതവിഭാഗം അന്ത്യോഖ്യാ പാത്രീയർക്കീസിനും അദ്ദേഹത്താൽ നിയമിക്കപ്പെടുന്നവർക്കും തൃക്കുന്നത്തു സെമിനാരിയിൽ അധികാരമുണ്ടെന്ന് വാദിക്കുന്നത്.

പലകാരണങ്ങൾകൊണ്ട് നിയമദൃഷ്ട്യാ നിലനിൽപ്പില്ലാത്ത ഒരു വാദമാണിത്. കാരണം തൃക്കുന്നത്തു സെമിനാരി വയലിപ്പറമ്പിൽ മാർ ഗ്രീഗോറിയോസിന്റെ സ്വാർജ്ജിത സ്വത്തോ കുടുംബ സ്വത്തോ അല്ല. അങ്കമാലി മെത്രാപ്പോലീത്താ എന്ന സ്ഥാനംകൊണ്ടു കൈവശം വന്ന സ്വത്താണിത്. അപ്രകാരമൊരു സ്വത്ത് വിൽപത്രത്തിലൂടെ കൈമാറ്റം ചെയ്യാൻ ഒരു നിയമവും അനുവദിക്കുന്നില്ല. അദ്ദേഹത്തിന്റെ വിൽപ്പത്രത്തിൽ തൃക്കുന്നത്തു സെമിനാരിയെപ്പറ്റി പരാമർശനവുമില്ല. തന്നെയുമല്ല, 1958-ലെ സുപ്രീംകോടതി വിധിപ്രകാരം വയലിപ്പറമ്പിൽ മാർ ഗ്രീഗോറിയോസിന്റെ അങ്കമാലി മെത്രാപ്പോലീത്താ എന്ന സ്ഥാനം അസാധുവാണ്. അതിനാൽ ആ വിൽപത്രത്തിന്റെ ബലത്തിൽ ആലുവാ തൃക്കുന്നത്തു സെമിനാരിയിൽ ആർക്കും അവകാശവാദം ഉന്നയിക്കാനാവില്ല. ഒരുപക്ഷെ 1910-നും 1958-നും ഇടയിൽ മാർ അത്താനാസ്യോസ്, മാർ ഗ്രീഗോറിയോസ് ഇവരിലാരെങ്കിലും അങ്കമാലി ഭദ്രാസന പൊതുയോഗം വിളിച്ചുകൂട്ടി തൃക്കുന്നത്തു സെമിനാരി ഭരണരീതി ഭേദപ്പെടുത്തിയാൽതന്നെ അതു 1958-ലെ സുപ്രീംകോടതി വിധിപ്രകാരം അസാധുവാണ്. അവർ അപ്രകാരം ചെയ്തിട്ടുമില്ല

1958-ലെ സുപ്രീംകോടതി വിധിക്കുശേഷമുണ്ടായ സഭാസമാധാനത്തെ തുടർന്ന് വയലിപ്പറമ്പിൽ മാർ ഗ്രീഗോറിയോസിനെ അങ്കമാലിയുടെ മെത്രാപ്പോലീത്തയായി സഭ അംഗീകരിച്ചു. 1966-ൽ അദ്ദേഹം കാലംചെയ്യുന്നതു വരെയുള്ള കാലത്ത്, തൃക്കുന്നത്തു സെമിനാരി സംബന്ധിച്ച് യാതൊരു ഭരണക്രമ ഭേദഗതിയും അതിനധികാരമുള്ള അങ്കമാലി ഭദ്രാസന പൊതുയോഗം നടത്തിയില്ല. മാത്രമല്ല, 1934-ലെ സഭാഭരണഘടന അങ്കമാലി ഭദ്രാസനത്തിലെ പള്ളികളിൽ കർശനമായി നടപ്പാക്കാനാണ് 1958-നു ശേഷം വയലിപ്പറമ്പിൽ മാർ ഗ്രീഗോറിയോസ് ശ്രമിച്ചതെന്നതിന് വ്യക്തമായ രേഖകളുണ്ട്. 1966-ൽ ഡോ. ഫിലിപ്പോസ് മാർ തേയോഫിലോസ് ചുമതലയേറ്റശേഷം തൃക്കുന്നത്തു സെമിനാരിയുടെ ഭരണക്രമം ഭേദഗതി ചെയ്യാനുള്ള ഒരു നീക്കവും നടത്തിയിട്ടില്ല.

ചുരുക്കത്തിൽ, ഇപ്പോഴും കടവിൽ മാർ അത്താനാസ്യോസിന്റെ വില്പത്രപ്രകാരവും, 1934-ലെ സഭാ ഭരണഘടനാപ്രകാരവും, അങ്കമാലി ഭദ്രാസനത്തിന്റെ നിയമാനുസൃത മെത്രാപ്പോലീത്തായുടെയും, അങ്കമാലി ഭദ്രാസന പൊതുയോഗത്തിന്റെയും കീഴിലാണ് ആലുവാ തൃക്കുന്നത്തു സെമിനാരിയും അനുബന്ധസ്ഥാപനങ്ങളും. 2002 മാർച്ച് 20-ലെ പരുമല അസോസിയേഷനു ശേഷം 1934-ലെ ഭരണഘടനാപ്രകാരം മലങ്കര മെത്രാപ്പോലീത്തായാൽ നിയമിക്കപ്പെടുന്ന വ്യക്തി മാത്രമാണ് അങ്കമാലിയുടെ നിയമാനുസൃത മെത്രാൻ. 1934-ലെ ഭരണഘടനപ്രകാരം അദ്ദേഹം വിളിച്ചുകൂട്ടുന്നതു മാത്രമാണ് സാധുവായ അങ്കമാലി ഭദ്രാസന പൊതുയോഗം.

തൃക്കുന്നത്തു സെമിനാരി ഒരു ഇടവക പള്ളിയാണ ന്നാണ് വിഘടിത വിഭാഗം ഉന്നയിക്കുന്ന മറ്റൊരു അവകാശവാദം. ഈ വാദം തെറ്റാണന്ന് 2003 മാർച്ച് 31-ന് എറണാകുളം അഡീഷണൽ ഡിസ്ട്രിക്റ്റ് കോർട്ട് (പള്ളിക്കോടതി) അസന്നിഗ്ദമായി വിധി പ്രഖ്യാപിച്ചിട്ടുണ്ട്. അതിനാൽ ആ വാദം അപ്രസക്തമാണ്.

തൃക്കുന്നത്തു സെമിനാരിയിൽ കുറെ വീട്ടുകാർ കൂടിനടക്കുന്നുണ്ടന്നും, ശവസംസ്ക്കാരം അടക്കമുള്ള ആത്മീയ ദിഷ്ടിതികൾ നടത്തുന്നുണ്ടന്നതും യാഥാർത്ഥ്യമാണ്. എന്നാൽ അതുകൊണ്ട് അവർക്ക് സെമിനാരിമേലോ, സെമിനാരി ചാപ്പൽമേലോ, അനുബന്ധസ്ഥാപനങ്ങളുടെമേലോ ഇടവകപ്പള്ളികളിൽ പൊതുയോഗത്തിനോ ഇടവകക്കാർക്കോ ഉള്ള അധികാരം സിദ്ധിക്കുന്നില്ല. ഇപ്രകാരം ശവസംസ്ക്കാരം അടക്കമുള്ള ആത്മിയദിഷ്ടിതകൾ നടത്തുകയും ഇടവക അല്ലാതിരിക്കുകയും ചെയ്യുന്ന അനേകം പള്ളികൾ മലങ്കരയിലുണ്ട്. തിരുവിതാംകോട്, പത്തനാപുരം ദയറാ, ചെങ്ങന്നൂർ ബെഥേൽ, പരുമല സെമിനാരി, മൂവാറ്റുപുഴ കത്തീഡ്രൽ, കൊരട്ടി അരമന മുതലായവ അവയിൽ ചിലതു മാത്രമാണ്. ആ ഗണത്തിൽ വരുന്ന ഒന്നു മാത്രമാണ് ആലുവാ തൃക്കുന്നത്തു സെമിനാരി. ■

സെന്റ് ഗ്രിഗോറിയോസ് ജീറിയാട്രിക് സെന്റർ പരുമല. സെന്റ് ഗ്രിഗോറിയോസ് ജീറിയാട്രിക് സെന്റർ പരുമല




## വാർദ്ധക്യക്കാലം പരുമലയിൽ ചിലവഴിക്കുന്നതിന് നിങ്ങൾആഗ്രഹിക്കുന്നുവോ........?

പരുമല സെന്റ് ഗ്രിഗോറിയോസ് മെഡിക്കൽ മിഷൻ ആശുപത്രിയോടനുബന്ധിച്ചു ഈ വർഷം മെയ് മുതൽ പ്രവർത്തനം ആരംഭിക്കുന്ന സെന്റ് ഗ്രിഗോറിയോസ് ജീറിയാട്രിക് സെന്ററിലേക്കുള്ള രജിസ്ട്രേഷൻ ആരംഭിച്ചിരിക്കുന്നു. ജോലി മൂലമോ, ഭവനത്തിലെ ഇപ്പോഴത്തെ പ്രത്യേക സാഹചര്യങ്ങൾ മൂലമോനിങ്ങളുടെ സ്നേഹധനരായ മാതാപിതാക്കളെ നിങ്ങൾക്ക് ശരിയായി പരിപാലിക്കുവാൻ സാധിക്കുന്നില്ലേ ?അന്യ സംസ്ഥാനങ്ങളിലോ, വിദേശ രാജ്യങ്ങളിലോ ജോലിക്ക് പോകേണ്ടിവരുന്നതിനാൽ ഇവരെപരിചരിക്കാൻ സാധിക്കാതെ, പ്രയാസമനുഭവിക്കുന്ന ആളാണോ? വിഷമിക്കേണ്ട, സെന്ററുമായിബന്ധപ്പെട്ടുമെഡിക്കൽ കെയർ, പേഴ്സണൽ കെയർ, സ്പിരിച്ച്വൽ കെയർ തുടങ്ങിയ അടിസ്ഥാനസൗകര്യങ്ങൾക്കൊപ്പം വിശാലവും വിപുലവുമായ ലൈബ്രറി, ചാപ്പൽ, ടെലിവിഷൻ, ഫോൺ,കൗൺസലിംഗ് സെന്റർ,യോഗാസെന്റർ, 24 മണിക്കൂറും ലഭിക്കുന്ന മെഡിക്കൽ കെയർഎന്നിവപ്രത്യേകതകളാണ്. വാർദ്ധക്യകാല രോഗങ്ങൾക്കുള്ള ദീർഘകാല ചികിത്സയും ഇവിടെ ലഭ്യമാണ്.പരിശുദ്ധ പരുമല തിരുമേനിയുടെകബറിടം, പരുമല പള്ളി എന്നിവ ആലംബഹീനരും അശരണരുമായ വയോജനങ്ങൾക്ക് ഏറെ ശക്തിപകരുന്ന സ്രോതസ്സുകളാണ്.

ബന്ധപ്പെടുക: ദി എക്സിക്യൂട്ടീവ് ആഫീസർ
സെന്റ് ഗ്രിഗോറിയോസ് ജീറിയാട്രിക് സെന്റർ
സെന്റ് ഗ്രിഗ്രോറിയോസ് മെഡിക്കൽ മിഷൻ ഹോസ്പിറ്റൽ
പരുമല. പി.ഒ. പത്തനംതിട്ട.
ഫോൺ: 04792312465, 2312266, 2312566.

## 42-ാം ചരമവാർഷികം
## 06-03-2008



**ബർസ്ലീബി കത്തനാർ**

**നിരണം വലിയപള്ളി മുൻ വികാരിയും മൂപ്പച്ചനും**

## 4-ാം ചരമവാർഷികം
## 27-02-2008



**റവ. ഫാ. കെ. ബി. മാത്യൂസ്, കാരിക്കോട്ട്**

പരുമല സെമിനാരി മുൻ മനേജർ,
പരുമല സെ. ഗ്രിഗോറിയോസ് ആശുപത്രി സ്ഥാപകൻ,
നിരണം വലിയ പള്ളി മുൻ വികാരി

ലേഖനം

എം. സി. വർഗീസ്, ആലുവ

# തൃക്കുന്നത്തു സിമ്മനാരിയും പള്ളിയും : സത്യവും മിഥ്യയും



തൃക്കുന്നത്തു സെമിനാരി പള്ളിക്കുള്ളിലെ ഒരു ദൃശ്യം.

**തിരുമേനിമാരും അവരുണ്ടാക്കിയതും സമ്പാദിച്ചതും, സഭയുടേതാണ്. ഒസ്യത്തെഴുതിയും സ്വയം വിൽപത്രം ചമച്ച് വിഭജിക്കാനുള്ളതല്ല സഭയുടെ സ്വത്ത്! കാലാകാലങ്ങളിൽ സഭവിട്ട് പുതിയ സഭ സ്ഥാപിക്കുന്നോർക്കും, അന്യ സഭകളിൽ ചേക്കേറുന്നോർക്കും വീതാംശം വച്ചു കൊടുക്കാനുള്ളതല്ല മലങ്കരസഭയുടെ സ്വത്ത്.**

### എന്താണ് കോടതി വിധിയും തൽസ്ഥിതിയും...?

മലങ്കരയിൽ ഒരു സഭ, ഒരു വിശ്വാസം, ഒരു കാതോലിക്ക, ഒരു സ്നാനം, ആ കാതോലിക്ക ഇന്നു വാഴുന്ന പ. ബസേലിയോസ് ദിദിമോസ് പ്രഥമൻ കാതോലിക്ക, ആ സഭ ഭരിക്കപ്പെടേണ്ട ഘടന, 1934-ൽ പാസാക്കപ്പെട്ട ഭരണഘടന: ടി ബാവായുടെ സ്ഥാനം, സുപ്രീം കോടതി നിശ്ചയിച്ച വിധം ചേർന്ന തിരഞ്ഞെടുപ്പിൽ ബഹുഭൂരിപക്ഷത്തോടെ, സ്ഥിരീകരിക്കപ്പെട്ട്, അംഗീകരിക്കപ്പെട്ടത് - ഇങ്ങനെ പരമഖണ്ഡിതമായ സുപ്രീം കോടതിവിധി: ഏറ്റവും മുന്നിൽ മനസിൽ കരുതുക: അതിന്റെ പിൻഗാമിത്വവും!

1958-ൽ യോജിച്ച രണ്ടു വിഭാഗങ്ങൾ 1970 വരെ, ഒന്നിച്ചു നീങ്ങിയവർ, എങ്ങിനെ, എന്തിന്, എപ്രകാരം, ആരു നേതൃത്വം കൊടുത്തു, വീണ്ടും രണ്ടു വിഭാഗങ്ങളായി ത്തീർന്നു. എന്നു ചിന്തിക്കുക, നേരായി ചിന്തിക്കുക!

1973-ൽ പെരുമ്പാവൂർ മുൻസിഫ് കോടതിയിൽ 980/73-ാം നമ്പരായി, ടി പള്ളിയിൽ പെടാത്ത പലരുൾപ്പെടെ ചേർന്നു കൊടുത്ത അന്യായം-നാലു പ്രതികൾ:-ഫിലിപ്പോസ് മാർ തെയോഫിലോസ്, മണ്ണാറപ്രായിലച്ചൻ (വികാരി) സി. പി. ചെറിയാൻ (ട്രസ്റ്റി) എം. സി. വർഗീസ് (സെക്രട്ടറി) വിസ്താരവാദങ്ങൾ നിരവധി നടന്ന്, ഒടുവിൽ പള്ളിക്കോടതിയുടെ 5/81 നമ്പരായി പരിണമിച്ച്, ഒടുവിൽ 31, 3. 2003-ൽ വിധിച്ച വിധിയുടെ മൂല വ്യവസ്ഥകൾ മനസിലാക്കി, ശരിക്കും സത്യസന്ധമായി "നിങ്ങൾക്ക് എന്തു തോന്നുന്നു" എന്ന് ഉറപ്പിക്കുക. 1995-ലെ സുപ്രീം കോടതി വിധി, വന്നതോടെ, നിന്ദ്യ, നിരുദ്ധങ്ങളായ സത്യവാങ്മൂല ആരോപണങ്ങൾ മുഴുവനും, സ്വമേധയാ പിൻവലിച്ച്; പള്ളി, ഇടവകപ്പള്ളിയാക്കി പ്രഖ്യാപിച്ചാൽ മാത്രം മതി" എന്നു സമ്മതിച്ച് സത്യവാങ്മൂലം പുനർ സമർപ്പിച്ച പാത്രി. കക്ഷി ഇന്ന് ആവകയ്ക്കെല്ലാം കടകവിരുദ്ധമായി ഭരിക്കുന്ന സർക്കാരിലും സ്വന്തം മന്ത്രിമാരിലും, അധിക സ്വാധീനം ചെലുത്തി, കാട്ടിക്കൂട്ടുന്ന ശക്തികോലാഹലങ്ങൾക്കും കുത്തിയിരുപ്പു യജ്ഞങ്ങൾക്കും, എന്തു ന്യായം, എന്തു നീതി, കോടതിവിധി സർക്കാർ നടപ്പാക്കേണ്ടതാകയാൽ, സർക്കാരിനോ ജില്ലാ കളക്ടർക്കോ പ്രത്യേകം വിധി നിർണ്ണയിക്കേണ്ടതില്ല; എന്നു കോടതി പ്രസ്താവിച്ചിട്ടുമുണ്ട്. The Churh is only an appendage of the Seminary. It in not a parish Church as claimed by the petitioners. They failed to establish that the disputed Church is a regular parish Church, Visualised by the Malankara Church Constitution....

Here, the Preponderance of probability is more to accept the case of contesting dersendants, than to accept the case of the petitioners. The petition is dismissed.... ഇതാണു പള്ളിക്കോടതിയുടെ അവസാന വിധി. ഇതിന്മേൽ As No. 262/03 ആയി. ഹൈക്കോടതയിൽ പാത്രി. കക്ഷി സമർപ്പിച്ച അപ്പീൽ, വാദങ്ങൾ കേൾക്കാതെ തന്നെ, മാറ്റിവെച്ചു. "Appears to be fairly good" എന്നു കോടതിയിൽ പരസ്യമായി പിന്നെ, എന്തവകാശം, എന്തധികാരം! എന്നു ചിന്തിക്കുക!

23.7.2005-ൽ മുഖ്യമന്ത്രി ജില്ലാ കളക്ടർ, പോലീസ് സൂപ്രണ്ട്, പാത്രി. കക്ഷിയിലെ ജോർജ് മാത്യു, ഓർത്തഡോക്സ് വൈദിക ട്രസ്റ്റി ഡോ. ഒ. തോമസ് അച്ചൻ എന്നിവർ ആലോ

ചിച്ച് സമ്മതിച്ചു ഒപ്പിട്ട് നൽകിയ വ്യവസ്ഥകൾ, ഓർത്തഡോക്സ് സഭ ഒരിക്കലും ലംഘിച്ചിട്ടില്ല. ആരാധകർക്കു തടസംപറയുകയോ ശവസംസ്ക്കാരത്തിന് കോടതി നിർദ്ദേശിച്ച വ്യവസ്ഥകൾ പ്രകാരം അനുവദിക്കാതെ വിരുദ്ധമായി പ്രവർത്തിക്കുകയോ ചെയ്തിട്ടില്ല. ഒരു മുഖ്യമന്ത്രി, ജില്ലാ കളക്ടർ, പോലീസ് സൂപ്രണ്ട് എന്നിവരുടെ മുമ്പാകെ, ഇരുകക്ഷികളും സമ്മതിച്ചു, ഒപ്പുവച്ച വ്യവസ്ഥകൾ സർക്കാരിനെ പരസ്യമായി സ്വാധീനിച്ചു മ്ലേഛമായ, നിന്ദ്യമായ, ആക്രമണത്തിൽ 2006, 2007, 2008 വർഷങ്ങളിൽ കടന്നാക്രമണം നടത്തി. അനുവാദം നിഷേധിക്കപ്പെട്ട ആലയത്തിൽ ആഘോഷമായി കയറിയിറങ്ങിപ്പോയത് തെറ്റുതന്നെയല്ലേ? ഏല്പിക്കുന്ന ജോലികൾ, കൃത്യമായും നിഷ്ഠയായും സത്യസന്ധമായും ഭയമോ പക്ഷഭേദമോ കൂടാതെ നിർവ്വഹിച്ചു കൊള്ളാമെന്ന്, മഹത്തായ ഇൻഡ്യൻ ഭരണഘടനയ്ക്കുള്ളിൽ നിന്നുകൊള്ളാം എന്ന് കേന്ദ്ര ഗവർമെന്റിന്റെ, സ്ഥലം പ്രതിനിധിയായ ബഹു. കേരള ഗവർണ്ണർ മുമ്പാകെ സ്വന്തം, വായ് കൊണ്ട് ഉച്ചത്തിൽ വായിച്ച്, കൈയ്യൊപ്പ് വച്ച, മന്ത്രിമാരുടെ പ്രകടമായ പക്ഷപാതവും ഒത്താശയും ശരിയൊ തെറ്റോ. ബന്ധപ്പെട്ടവർ നെഞ്ചിൽ കൈവെച്ചു പറയൂ!

ഈ മൂന്നു വർഷങ്ങളിലും, പ. കാതോലിക്ക ബാവയെയും മെത്രാന്മാരെയും വിശ്വാസികളെയും സിമ്മനാരി വളപ്പിലേക്ക് ബലം പ്രയോഗിച്ചു തള്ളി മാറ്റി, ബന്ധവസത്തിലാക്കി; പാത്രിയർക്കീസ് കക്ഷിയിലെ നിരോധിക്കപ്പെട്ട മെത്രാന്മാരെയും ജനാവലിയെയും ആവേശത്തോടെ, പോലീസ് വലയത്തിനുള്ളിൽ ആഘോഷമായി, ആരാധനയ്ക്കെന്ന ഭാവത്തിൽ അകത്തേക്കു വഴിയൊരുക്കിക്കൊടുത്ത അധികാരിവർഗ്ഗത്തിന്റെ ധിക്കാരം ശരിയൊ, തെറ്റോ? സത്യത്തിൽ, അനീതിയുടെയും കൊള്ളരുതായ്മയുടെയും വിളയാട്ടമല്ലേ, ആ കക്ഷിയിലെ മന്ത്രിമാരുടെ കർശനമായി നിർബ്ബന്ധത്താൽ, തൃക്കുന്നത്തു സിമ്മനാരിയിൽ നടന്നതും. മൂന്നുമാസത്തിനകം, വീണ്ടും നടത്തും എന്ന് ഇപ്പോൾ പ്രഖ്യാപിച്ചു നടക്കുന്നതും! സർക്കാരിനും ബന്ധപ്പെട്ട മന്ത്രിമാർക്കും പ്രത്യേകം നന്ദിയും ആദരവും കോരിച്ചൊരിഞ്ഞിട്ടുമുണ്ട്. ഓർത്തഡോക്സ് സഭ, ഇന്നോളം ഒരു പള്ളിയിലും കേറി, ഇല്ലാത്ത, വല്ലാത്ത, അന്യായ അവകാശങ്ങൾക്കായി, അക്രമത്തിനു മുതിർന്നിട്ടില്ല. സത്യം!

പതിനേഴ് (17) പുതിയ പള്ളികൾ പൂട്ടിക്കുന്നതായി പറയുന്നു. അതിൽ "തൃക്കുന്നത്തു പള്ളി മാത്രം" ഇത്ര ശക്തമായി, ആക്രമിക്കാൻ എന്തേ കാരണം! അവിടെ നല്ല പശയുണ്ട്, അല്ലേ?.

1882 "സ്ഥാപനകാലം മുതൽക്കേ" പാത്രിയർക്കീസു വകയായിരുന്നു എന്ന് ഒരു കള്ളസത്യം പറയുന്നു. അന്നു കക്ഷി ഒന്നേയുള്ളല്ലോ. മലങ്കരസഭയിൽ 1912–ലല്ലേ 'കക്ഷി' ഉണ്ടായത്! തിരുമേനിമാരും അവരുണ്ടാക്കിയതും സമ്പാദിച്ചതും, സഭയുടേതാണ്. ഒസ്യത്തെഴുതിയും സ്വയം വിൽപത്രം ചമച്ച് വിഭജിക്കാനുള്ളതല്ല സഭയുടെ സ്വത്ത്! കാലാകാലങ്ങളിൽ സഭവിട്ട് പുതിയ സഭ സ്ഥാപിക്കുന്നോർക്കും, അന്യ സഭകളിൽ ചേക്കേറുന്നോർക്കും വീതാംശം വച്ചു കൊടുക്കാനുള്ളതല്ല, മലങ്കരസഭയുടെ സ്വത്തുക്കൾ! നൂറ്റാണ്ടു പഴക്കമുള്ള കൈവശമില്ലാത്ത വിൽപത്രം ഇന്നു സംഗതമല്ല തന്നെ! മുപ്പതു കൊല്ലം കേസു പറഞ്ഞപ്പോഴൊന്നും വിൽപത്രങ്ങൾ പൊക്കികാട്ടിയില്ല ആരും! എല്ലാം തോൽവിക്കാറായപ്പോൾ, 'വിൽപത്രങ്ങൾ' ഒന്നു പിടിച്ചു നോക്കി!

Acquistion and maintenace of wealth act പ്രകാരം ഒരു വസ്തുവിന്റെ ഉടമസ്ഥാവകാശം കിട്ടാൻ നാലു കാര്യങ്ങൾ വേണം. 1) ഉടമസ്ഥതകാട്ടുന്ന മൂലരേഖകൾ 2) കൈവശാവകാശ രേഖകളും സാക്ഷ്യങ്ങളും 3) പണ്ടാരകരം ഒരുക്കിയ രേഖകൾ, 4) ക്രിയവിക്രയം ചെയ്യുവാൻ അധികാരം ഇവവല്ലതും പാത്രി. കക്ഷിക്കുണ്ടോ?

ഇത്തവണ 2008 ജനു. 25–ന് സിമ്മനാരിയും കൂടി ആക്രമിച്ച് കൈവശപ്പെടുത്താനായിരുന്നു ഗവ. ഒത്താശയോടെ പ്ലാൻ തയ്യാറാക്കിയിരുന്നതത്രെ! എന്നാൽ ഏതാനും പേരുടെ (സാധുതയില്ലാത്ത) അറസ്റ്റും "അവിടെ ചാപ്പലിൽ എഴുന്നിള്ളിയിരുന്ന പ. കാതോലിക്കബാവ; നിയുക്ത കാതോലിക്ക, പട്ടക്കാർ എന്നിവരുടെ അറസ്റ്റും അതോടൊപ്പമുള്ള മുന്നേറ്റവും വല്ലാത്ത ഭവിഷ്യത്തുകൾ വരുത്തും" എന്ന മേലാളരുടെ കർശന ഉത്തരവും മൂലം, ആ ഉദ്യമം ഉപേക്ഷിച്ച് തീയും കുന്തുരുക്കവും ഇടാതെ വെറും ധൂപം വീശി മാത്രം, പിൻവാങ്ങുകയായിരുന്നു പോലും! അത് ഏതായാലും നന്നായി ഇപ്പോൾ എന്തുവന്നാലും മൂന്നുമാസത്തെ "ലേഓഫ്" അരുളിച്ചെയ്തിട്ടുണ്ട് അണികൾക്ക് ആശ്വാസമേകാൻ പിന്നത്തെ കാര്യം. പിന്നെ എന്താണ്.

"മുടക്കപ്പെട്ടവൻ," സഭ വിട്ടവർ എന്നൊക്കെ അന്യായങ്ങളിൽ പറഞ്ഞവ, പിൻവലിച്ചു, സത്യവാങ്ങ്മൂലം തിരുത്തിക്കൊടുത്തിട്ട്, മറ്റവകാശങ്ങളെല്ലാം ഉപേക്ഷിച്ചിട്ട്, ഇപ്പോൾ മാറ്റി പറയുന്നതിന് എന്തു ന്യായം, എന്തു നീതി.?

1905–ൽ ബ്രിട്ടനിൽ ഹൈചർച്ചുകാരും ലോചർച്ചുകാരും തമ്മിൽ ഇതുപോലെ തർക്കമുണ്ടായി. സഭവിട്ടുപോയ പ്രബലരായിരുന്ന ഹൈചർച്ചുകാർ, സഭയുടെ സ്വത്തിന്റെ അവകാശം പറഞ്ഞ് തർക്കിച്ചു കേസായി. ഒട്ടേറെ വിവാദങ്ങൾക്കു ശേഷം, ബ്രിട്ടീഷ് പാർലമെന്റ് നിയമം പാസാക്കി. "സഭ വിട്ടുപോകുന്നവർക്ക് അവകാശം നൽകി പാരമ്പര്യം വന്നാൽ, ഒടുവിൽ മാതൃസഭ ഇല്ലാതാവും. ആകയാൽ അങ്ങിനെയുള്ളവർക്ക് യാതൊരു അവകാശവും ആനുകൂല്യവും അനുവദിക്കേണ്ടതില്ല. അതു അന്നു മുതൽ അത് സഭയിൽ നടപ്പായി തുടരുന്നു. കൂടാതെ പള്ളി പണിതവർക്കും പണിയിച്ചവർക്കും ആണ് പള്ളിയുടെ ഉടമസ്ഥാവകാശം എന്നു വന്നാൽ, വഹു. വിചിത്രമായിരിക്കും! അങ്ങിനെ വന്നാൽ, പണിതവേലക്കാരും പണിയിച്ച മേസ്തിരിക്കും, ഉടമാവകാശം കിട്ടും! ഏതാണ് അങ്ങിനെയാണ് പാത്രിയർക്കുകാരുടെ വാദഗതി, 1935–ലെ ഇൻഡ്യാ ആക്റ്റും, 1947–ലെ സ്വാതന്ത്ര്യ പ്രഖ്യാപനവും എല്ലാം പുറകോട്ട് അടിക്കേണ്ടി വരും. നടക്കുന്ന കാര്യമാണോ?

ഈ വക കാര്യങ്ങൾ ചുരുക്കം മാത്രം! കാട്ടിക്കൂട്ടിയ വികൃതങ്ങൾ അനേകം! സത്യമേത്, മിഥ്യയേത്, എന്ന് ആദ്യം അറിയൂ! എന്നിട്ടു, പറയൂ, എഴുതൂ, പ്രവർത്തിക്കൂ! നാല്പ ത്തി ഒൻപതു കൊല്ലമായി തൃക്കുന്നത്തു സിമ്മനാരി ആസ്ഥാനമാക്കി അന്നത്തെ മെത്രാപ്പോലീത്തന്മാർ മലങ്കര സുറിയാനി സഭയിലെ അങ്കമാലി ഭദ്രാസനത്തെ 1934–അനുസരിച്ച് അഭംഗുരം ഭരിച്ചു പോരുന്നു! പുത്തൻ കുരിശിലെ പുത്തൻ സഭയ്ക്ക് ഇവിടെ കാര്യമൊന്നും ഇല്ല. കേൾക്കാൻ ചെവിയുള്ളവർ കേൾക്കട്ടെ! ■





# BIBLE STUDY 58 PUZZLE

ജോഷി ബി. ജോൺ, മണപ്പള്ളി



## വലത്തോട്ട്

1. "എന്റെ ദൈവമേ എന്നെ കൈവിട്ടതെന്ത്?" എന്ന് അർത്ഥം (3,2,4)
6. കർത്താവിന്റെ ആദ്യ ശിഷ്യൻ (4)
7. ദേശത്തെ ഏറ്റവും സുന്ദരികളായ മൂന്നു സഹോദരിമാരിൽ മൂത്തവൾ (3)
10. നിറഞ്ഞവളായി പോയി, ഒഴിഞ്ഞവളായി തിരികെ വന്നവൾ (3)
12. തിമോഥെയോസിന്റെ വലിയമ്മ (3)
13. കർത്താവിനെ പിടിക്കാൻ വന്നവരിൽ, കാതിനു മുറിവേറ്റ ഭടൻ (4)
14. അസൊസിൽ നിന്നു പൗലോസും സംഘവും എത്തിയ സ്ഥലം (4)
15. 'സാക്ഷാൽ യിസ്രായേല്യൻ' എന്ന് കർത്താവ് സാക്ഷിച്ചവൻ (5)
19. കർത്താവിന്റെ ശിഷ്യരിൽ, പ്രായത്തിൽ ഒന്നാമൻ (3)
20. തിരുനിവാസത്തെ മൂടാനുപയോഗിച്ച വസ്തു (5)
21. ആറു ചിറകുള്ള മാലാഖമാർ; (ഗീതം) (4)
23. "കർത്താവേ, ലോകത്തിൽ വരുവാനുള്ള ക്രിസ്തു നീ തന്നെ." പറഞ്ഞതാര്? (3)
25. കർത്താവ് ശിഷ്യർക്കൊപ്പം പെസഹാ ഭക്ഷിച്ചത് ഈ മാളികയിലാണ് (4)
27. ദൈവത്തിന്റെ പുരോഹിതരിൽ അഗ്രഗാമി (4)
28. കാലേബിന്റെ സഹോദരൻ (3)
29. കർത്താവിന്റെ വംശാവലിയിൽ വരുന്നയാൾ; 'വീണ്ടെടുപ്പുകാരൻ' (3)

## താഴോട്ട്

1. യാക്കോബ് ശേഖേമിൽ പണിത യാഗപീഠം (2,3,4)
2. "നിങ്ങൾ എന്റെ ജനമല്ല" എന്ന് അർത്ഥം (3)
3. ഹെരോദ്യയുടെ മകൾ (3)
4. കർത്താവിനു പകരം മോചിതനായ കുറ്റവാളി (4)
5. എലീഫാസിനു വെപ്പാട്ടിയിൽ പിറന്ന മകൻ (4)
8. ദൂതൻമാരിൽ പ്രധാനി (4)
9. ദൈവപുത്രന്റെ മറ്റൊരു പേര്; അഭിഷിക്തൻ എന്ന് അർത്ഥം (3)
11. പാഫൊസ് ദ്വീപിലെ കള്ള പ്രവാചകൻ (4)
16. ബോവസിന്റെ പിതാമഹൻ (4)
17. 'ഗബ്ബഥാ'യുടെ അർത്ഥം (4)
18. ഫിലേമോന്റെ സഹോദരി (3)
19. 'ശത്രു' എന്ന് അർത്ഥം; കണിയൊരുക്കുന്നവൻ (4)
20. 'ഗൊൽഗോഥാ'യുടെ അർത്ഥം (5)
22. യവനദേശത്തുനിന്ന് ആസ്യവരെ പൗലോസിനെ അനുഗമിച്ച ആസ്യക്കാരിലൊരാൾ (4)
23. ദൂതനോടു പേരു ചോദിച്ചവൻ (3)
24. എബ്രായ, റോമ ഭാഷകൾക്കു പുറമേയുള്ള കുരിശിലെ മേലെഴുത്തിന്റെ ഭാഷ (3)
25. 'ഇടിമക്കളുടെ' അപ്പൻ (3)
26. സോപത്രോസിന്റെ നാട് (3)
27. 'ഫലമുണ്ടാകാതിരിക്കട്ടെ' എന്ന് കർത്താവ് ശപിച്ച വൃക്ഷം (2)

## പദപ്രശ്നം-56 (ശരിയുത്തരം അയച്ചവർ)

**വിജയി: 1. ബിന്ദു ജയിംസ്, പഴഞ്ഞി സെന്റ് മേരീസ് ഇടവക, കുന്നംകുളം മെത്രാസനം**

2. എലിസബത്ത് ചെറിയാൻ നിരണം; 3. മിനിമോൾ സ്കറിയ ജയ്പൂർ; 4. വി. എ. തോമസ്, കറ്റാനം; 5. സാറാമ്മ തമ്പി, കോയമ്പത്തൂർ; 6. ശോശാമ്മ എബ്രഹാം, ബിലാസ്പൂർ; 7. ഏലിയാമ്മ ജോർജ്, ആവണീശ്വരം; 8. എലിസബത്ത് മാത്യു, കൊൽക്കത്ത; 9. ടി. സി. മാത്തപ്പൻ, കുന്നംകുളം; 10. എലിസബത്ത് തമ്പി, കൊച്ചി; 11. മേരിക്കുട്ടി കുര്യാക്കോസ്, അമയന്നൂർ; 12. ഏലിയാമ്മ സഖറിയ, കൊൽക്കത്ത; 13. ഏലിയാമ്മ, ഗീവർ കുന്നംകുളം; 14. മേരിക്കുട്ടി പാപ്പച്ചൻ, കലയപുരം; 15. ആലീസ് വർഗീസ്, ചമ്പക്കര; 16. ലൈല പോൾ, തിരുവനന്തപുരം; 17. സൂസമ്മ രാജൻ, കൊൽക്കത്ത; 18. ആലീസ് ഫിലിപ്, മേലുകര; 19. ശോശാമ്മ തോമസ്, കൈതക്കോട്; 20. ഓമന ചാക്കോ, നിരണം; 21. മോളി മാത്യു, നാരങ്ങാനം; 22. ഉണ്ണി വർഗീസ്, പെരിങ്ങര; 23. ചിന്നമ്മ ജോൺ, തിരുവനന്തപുരം; 24. ഷൈനി തോമസ്, ഇൻഡോർ; 25. മറിയാമ്മ തോമസ്, ഇലവുംതിട്ട; 26. ലിസി വർഗീസ്, തിരുവല്ല; 27. തങ്കമ്മ ഏബ്രഹാം, കോടുകുളഞ്ഞി; 28. കെ. കെ. എബ്രഹാം, പനയമ്പാല; 29. ഏലിയാമ്മ തോമസ്, നിരണം; 30. സൂസമ്മ ഇടിക്കുള, പൂനെ; 31. മറിയാമ്മ സാമുവൽ, മീനടം; 32. അമ്മിണി സഖറിയ, പഴഞ്ഞി; 33. ഏലിയാമ്മ ഐസക്, പുത്തൂർ; 34. ഏലിയാമ്മ ജോർജ്, കുരീപ്പള്ളി; 35. രഞ്ജിനി റജി, കളമശേരി; 36. ഏലമ്മ എബ്രഹാം, കളമശേരി; 37. റാഹേലമ്മ തോമസ്, തുവയൂർ; 38. റോണി വർഗീസ്, തട്ടയിൽ; 39. സഖറിയ കടപ്ര മാന്നാർ; 40. ഡെയ്സി മാത്യു, നിരണം നടുവിൽ; 41. മറിയാമ്മ വർഗീസ്, ദുർഗാപൂർ; 42. ശോശാമ്മ എബ്രഹാം, ചെന്നൈ.

(അഭിപ്രായങ്ങളും സംശയങ്ങളും അറിയിക്കുക: ഫോൺ: 9447453123)
(e-mail: joshibjohn@hotmail.com)

ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം
ജോഷി ബി. ജോൺ മണപ്പള്ളി
S.R.P. മാർക്കറ്റ് പി.ഒ.
കൊല്ലം ജില്ല-690539

ഉത്തരങ്ങൾ അയയ്ക്കേണ്ട അവസാന തിയതി : 10-04-2008

## പദപ്രശ്നം – 56, ശരിയുത്തരം

| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| 1 അ | 2 ബേ | ദ് | നെ | 3 ഗോ | 4 മാ | 5 മ | ഢ | ഖ | 6 ക |
| ബി | ൽ | 7 മ | ന | 8 ശെ | യ | ൽ | ത്തീ | യ | ൽ |
| 9 ഗ | ത്ത് | രി | ജോ | ൻ | ൽ | ക്കോ | 10 മാ | ർ | ത്ത |
| യി | ശ | ച്ച | 11 മി | ലേ | ജോ | 12 സ് | കേ | വാ | ളം |
| ൽ | സ | 13 വ | സ് | ഥി | 14 കെ | 15 അ | ബി | 16 ലേ | 17 ന |
| 18 ബാ | ർ | ർ | 19 പാ | പ | മോ | ച | നം | വ്യ | ഫ് |
| 20 സ | ദൂ | ക്ക്യ | ർ | 21 ശേ | ശ് | 22 ബ | സ | ർ | ത്ത |
| 23 മ | 24 ഹ | നേ | 25 ദാ | ൻ | 26 മാ | ർ | 27 അ | ണ | 28 ലി |
| ത്ത് | ഗ്ലാ | 29 മ | ഗോ | ഗ് | നോ | ഖേ | 30 ന | ഹ് | ബി |
| 31 ക | ഷി | നാ | ൻ | 32 ത | ഹ | ശു | ജോ | ൽ | ഷ |

ഉത്തരമയയ്ക്കാൻ മാസിക കീറരുത്. കാർഡിലോ, ഇൻലൻഡിലോ കളം വരച്ച് അയച്ചാൽ മതിയാകും.

# മരുഭൂമിയിലെ നീരുറവ

## (സെന്റ് തോമസ് ഓർത്തഡോക്സ് കോൺഗ്രിഗേഷൻ)

## ('STOC' ജീവകാരുണ്യ സഹായം 2008)

1975 സെപ്റ്റംബർ 12–ാം തീയതി അഭിവന്ദ്യ ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായാൽ സ്ഥാപിതമായ ഈ കോൺഗ്രിഗേഷൻ (STOC) 2008–ലെ ജീവകാരുണ്യ ധനസഹായങ്ങൾക്ക് അർഹരായവരിൽ നിന്നും അപേക്ഷകൾ ക്ഷണിക്കുന്നു. ചികിത്സാസഹായത്തിന് ജാതിമത ഭേദമന്യേ ആർക്കും അപേക്ഷിക്കാം. മറ്റു സഹായങ്ങൾ ഓർത്തഡോക്സ് സഭാംഗങ്ങൾക്കു മാത്രം നൽകുന്നു. എല്ലാ സഹായങ്ങൾക്കും ഓർത്തഡോക്സ് പള്ളി വികാരിയുടെ ശുപാർശ ഉണ്ടായിരിക്കണം.

**1. ചികിത്സാ ധനസഹായം:** മാരക രോഗങ്ങൾ ബാധിച്ച നിരാലംബരും സാധുക്കളുമായ രോഗികൾക്കു പരിമിതമായ ധനസഹായം നൽകുന്നു. ഓർത്തഡോക്സ് സഭാംഗങ്ങൾക്ക് അതാത് പള്ളിവികാരിയുടെ ശുപാർശയുണ്ടായിരിക്കണം. രോഗവിവരങ്ങൾ വിശദമായി രേഖപ്പെടുത്തി കൊണ്ടുള്ള ചികിത്സിക്കുന്ന ഡോക്ടറുടെ 3 മൂന്നു മാസത്തിനുള്ളിൽ വാങ്ങിയ സർട്ടിഫിക്കറ്റും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. പരുമല, ശാസ്താംകോട്ട, എന്നീ സ്ഥലങ്ങളിലെ സഭാവക മിഷൻ ആശുപത്രികൾ വഴിയായും സാധുക്കളായ രോഗികളെ സഹായിച്ചുവരുന്നു. കൂടാതെ 'ശീലോഹാം ഗീവ് സൈറ്റ് പ്രോജക്ട്'–ലൂടെ അന്ധതാനിവാരണത്തിനുള്ള സൗകര്യവും ലഭിക്കുന്നതാണ്.

**2. വിവാഹ ധനസഹായം:** സാമ്പത്തീക പരാധീനതമൂലം വിവാഹം നടത്താൻ സാധിക്കാതെ വരുന്ന കുടുംബങ്ങളിലെ 35 പെൺകുട്ടികളുടെ വിവാഹത്തിന് 20,000 രൂപ വീതം നൽകുന്നു. ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും ശുപാർശയോടൊപ്പം ദേശകുറിയുടെ അല്ലെങ്കിൽ വിളിച്ചുചൊല്ലിന്റെ കോപ്പി അയച്ചിരിക്കണം. രക്ഷിതാക്കൾ ജീവിച്ചിരിപ്പില്ലാത്ത പെൺകുട്ടികളുടെ വിവാഹത്തിനു മുൻഗണന നൽകുന്നു.

**3. ജീവസന്ധാരണ ധനസഹായം:** അംഗവൈകല്യം സംഭവിച്ച അശരണർക്കും, തയ്യൽ തുടങ്ങിയ തൊഴിൽ പരിശീലനം നേടിയിട്ടുള്ള നിർദ്ധനർക്കും സ്വയം തൊഴിൽ കണ്ടെത്തുന്നതിന് പരിമിതമായ സാമ്പത്തിക സഹായം ലഭിക്കുന്നതിന് ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും ശുപാർശയോടു കൂടി അപേക്ഷിക്കുക.

**4. വിദ്യാഭ്യാസ ധനസഹായം:** നിർധനരും പഠനത്തിൽ സമർത്ഥരുമായ വിദ്യാർത്ഥിനി–വിദ്യാർത്ഥികൾക്കു **plus 2** നു ശേഷമുള്ള വിദ്യാഭ്യാസത്തിനോ, സ്ക്കൂൾ ഫൈനൽ കഴിഞ്ഞ് Technical Education ന് പോകുന്നതിനോ ധനസഹായം നൽകുന്നു. ഫൈനൽ പരീക്ഷയ്ക്ക് 50%–ൽ കൂടുതൽ മാർക്ക് കരസ്ഥമാക്കിയതും ആദ്യചാൻസിൽ ജയിച്ചതുമായ അപേക്ഷ മാത്രമേ പരിഗണിക്കുകയുള്ളൂ. ഫൈനൽ പരീക്ഷയുടെ മാർക്കുലിസ്റ്റും ഇപ്പോഴത്തെ കോഴ്സു സർട്ടിഫിക്കറ്റും (ഇടവക വികാരി അറ്റസ്റ്റു ചെയ്ത കോപ്പി) അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. ഇടവക വികാരിയുടെ ശുപാർശയോടുകുടി അപേക്ഷകൾ 2008 ഓഗസ്റ്റ് 30–ന് മുമ്പ് കിട്ടിയിരിക്കണം.

**5. ഭവന നിർമ്മാണ ധനസഹായം:** സുൽത്താൻ ബത്തേരി, കോട്ടയം, തിരുവനന്തപുരം എന്നീ ഭദ്രാസനങ്ങളിൽ ഉൾപ്പെട്ട ഭവനരഹിതരായ ഓരോ വ്യക്തികൾക്ക് ഭവനനിർമ്മാണ സഹായമായി 70,000 രൂപാ വീതം നൽകുന്നു. സഹായം ലഭിച്ചാൽ പണിയുടെ പൂർണ്ണ ചുമതല ഏറ്റെടുത്തു നടത്തി ആറുമാസത്തിനകം ഭവനം പൂർത്തിയാക്കാമെന്ന് ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും സമ്മതപത്രവും, ശുപാർശയും, അപേക്ഷകന് സ്വന്തമായി സ്ഥലമുള്ളതിന്റെ തെളിവായി കരമടച്ച രസീതിന്റെ കോപ്പിയും സഹിതം അപേക്ഷകൾ 2008 ജൂലൈ 30–ന് മുമ്പ് കിട്ടിയിരിക്കണം.

**6. പ്രത്യേക ഭവനനിർമ്മാണ ധനസഹായം:** 46 വയസ്സിൽ താഴെയുള്ള വിധവകളുടെയോ പരിപൂർണ്ണമായി ശയ്യാവലംബരായി കിടക്കുന്ന വ്യക്തികളുടെ ഭാര്യമാരുടെയോ അപേക്ഷകളിൽ നിന്നും STOC മർത്തമറിയം സമാജം ഭവനനിർമ്മാണ സഹായമായി 70,000/– രൂപനൽകുന്നു. ഇതിലേക്ക് കേരളത്തിലെ എല്ലാ ഭദ്രാസനങ്ങളിൽ നിന്നും അപേക്ഷിയ്ക്കാവുന്നതാണ്. സഹായം ലഭിച്ചാൽ പണിയുടെ പൂർണ്ണ ചുമതല ഏറ്റെടുത്തു നടത്തി ആറുമാസത്തിനകം ഭവനം പൂർത്തിയാക്കാമെന്ന് ഇടവക വികാരിയുടേയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും സമ്മതിപത്രവും ശുപാർശയും, അപേക്ഷകന് സ്വന്തമായി സ്ഥലമുണ്ടെന്നുള്ളതിന്റെ തെളിവായി കരമടച്ച രസീതിന്റെ കോപ്പിയും സഹിതം അപേക്ഷകൾ 2008 ജൂലൈ 30–ന് മുമ്പ് കിട്ടിയിരിക്കണം.

**നിർദ്ദേശങ്ങൾ**

1) അപേക്ഷാഫോറവും മറ്റു നിബന്ധനകളും മലങ്കരസഭയുടെ ഈ ലക്കത്തിൽ നിന്നോ STOC office, Betheny Aramana, Tiruvalla എന്ന വിലാസത്തിൽ നിന്നോ ലഭിക്കുന്നതാണ്. 2) Advertisement –ൽ ആവശ്യപ്പെട്ടിട്ടുള്ള രേഖകളെല്ലാം അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. 3) അപൂർണ്ണവും, ആവശ്യപ്പെട്ടിട്ടുള്ള രേഖകളില്ലാത്തതുമായ അപേക്ഷകൾ പരിഗണിക്കുന്നതല്ല.

**അപേക്ഷ ശുപാർശ ചെയ്യുന്ന ബഹു. വികാരിമാരുടെ ശ്രദ്ധയ്ക്ക്:**

അപേക്ഷകൾ സസൂക്ഷ്മം പരിശോധിച്ച് ആവശ്യപ്പെട്ടിരിക്കുന്ന രേഖകളെല്ലാം ഉണ്ടോ എന്നും, അപേക്ഷകന്റെ ഭൂസ്വത്ത്, വരുമാനം, വയസ്സ്, ആശ്രിതരുടെ വിവരങ്ങൾ എന്നിവ വിശ്വസനീയമാണോ എന്നും പരിശോധിച്ച് അർഹതയുള്ളവ മാത്രം അയക്കണമെന്നു താൽപര്യപ്പെടുന്നു. **Letterhead–ൽ എഴുതിയ ശുപാർശയിൽ പള്ളിസീലും, ചികിത്സാ/വിദ്യാഭ്യാസ ധനസഹായം ഒഴികെയുള്ളതിന് ഇടവക മാനേജിംഗ് കമ്മറ്റി അംഗങ്ങളിൽ മൂന്നിൽ രണ്ടു അംഗങ്ങളുടെയെങ്കിലും ഒപ്പും ഉണ്ടായിരിക്കണം.**

*അപേക്ഷകൾ അയയ്ക്കേണ്ട വിലാസം:–*

**The Co-ordinator, STOC office, Betheny Aramana, Thiruvalla-689101, Kerala**

# മരുഭൂമിയിലെ നീരുറവ

## ധനസഹായ അപേക്ഷാഫോറം

ഏതു തരത്തിലുള്ള സഹായത്തിന് അപേക്ഷിക്കുന്നു

പേര്:.................................................................................................വയസ്സ്:......................................

വിദ്യാഭ്യാസ യോഗ്യത:.....................................................................................തൊഴിൽ:......................................

മേൽവിലാസം (പിൻകോഡ് സഹിതം): ..................................................................................................

..........................................................................................................................................................

ഇടവക..........................................................................ഭദ്രാസനം: ...................................................................

പ്രതിമാസ വരുമാനം:............................................. ഭൂസ്വത്ത് വിവരം: .......................................................

ഇടവകയിലെ ആദ്ധ്യാത്മിക പ്രവർത്തനങ്ങളിൽ പങ്കെടുക്കുന്ന വിവരം:..........................................................

ഇതിനു മുമ്പ് ഇവിടേക്ക് അപേക്ഷിച്ചിട്ടുണ്ടോ? ...............................................................................................

കോൺഗ്രിഗേഷനിൽ നിന്നും ഇതിനു മുമ്പ് ധനസഹായം ലഭിച്ചിട്ടുണ്ടോ? ..........................................................

ഉണ്ടെങ്കിൽ:- വർഷം.................... എന്താവശ്യത്തിന്?..........................................എന്തു തുക ലഭിച്ചു? .............

ഇതേ ആവശ്യത്തിന് മറ്റു സ്ഥലങ്ങളിലേക്ക് അപേക്ഷ അയച്ചിട്ടുണ്ടോ?

ഉണ്ടെങ്കിൽ:- വർഷം..............................എവിടേക്ക്.............................................................................................

കുടുംബാംഗങ്ങളുടെ/ആശ്രിതരുടെ പൂർണ്ണവിവരം:

| പേര് | അപേക്ഷകനുമായുള്ള ബന്ധം | വയസ്സ് | തൊഴിൽ | പ്രതിമാസ വരുമാനം |
|---|---|---|---|---|
| | | | | |
| | | | | |
| | | | | |
| | | | | |

പരിഗണനാർഹമായ മറ്റു പരാധീനതകൾ ഉണ്ടെങ്കിൽ അപേക്ഷയോടൊപ്പം എഴുതുക.

അപേക്ഷകന്റെ ഒപ്പ്: തീയതി..................................

എല്ലാ അപേക്ഷയോടൊപ്പവും ഇടവക വികാരിയുടെ ശുപാർശയും, ഒപ്പും, പേരും പൂർണ്ണമായും മേൽവിലാസവും, പള്ളിയുടെ സീലും ഉണ്ടായിരിക്കണം.

## അപേക്ഷകരുടെ ശ്രദ്ധയ്ക്ക്

1. മുകളിൽ ആവശ്യപ്പെട്ടിട്ടുള്ള വിവരങ്ങൾ പൂർണ്ണമായും സത്യസന്ധമായും എഴുതി, വേണ്ട രേഖകളും, ശുപാർശയും സഹിതം സാധാരണ തപാലിൽ **"STOC Office, Basil Jubilee Centre, Betheny Aramana, Tiruvalla, Kerala. - PIN-689 101"**. എന്ന വിലാസത്തിൽ മാത്രം അയയ്ക്കുക. അല്ലാതെ ലഭിക്കുന്ന അപേക്ഷകൾ പരിഗണിക്കുന്നതല്ല. അപേക്ഷകന്റെ പൂർണ്ണമായ മേൽവിലാസവും, പിൻകോഡും എഴുതുവാൻ മറക്കരുത്. അപൂർണ്ണമായതും, രേഖകൾ ഇല്ലാത്തതുമായ അപേക്ഷകൾ പരിഗണിക്കുന്നതല്ല.
2. വിധവകൾ, അംഗവൈകല്യം സംഭവിച്ചവർ, മാരകരോഗങ്ങൾ ബാധിച്ചവർ, ഇടവകയിലെ ആദ്ധ്യാത്മിക സംഘടനകളിൽ പ്രവർത്തിക്കുന്നവർ എന്നിവർക്ക് പ്രത്യേക പരിഗണന നൽകുന്നതാണ്. വിവാഹ ധനസഹായത്തിനും, ജീവസന്ധാരണ ധനസഹായത്തിനും ഒരു ഇടവകയിൽ നിന്നും ഒരു വർഷം ഒന്നിൽ കൂടുതൽ അപേക്ഷകൾ പരിഗണിക്കുന്നതല്ല.

കൂടുതൽ പരിഗണനാർഹമായവ മാത്രം തെരഞ്ഞെടുത്ത് സഹായം എത്തിക്കുന്നതാണ്.

# സൺഡേസ്ക്കൂൾ വാർത്തകൾ



ഫാ. ഡോ. ഒ. തോമസ്



**ആദരാഞ്ജലി:** ബാഹ്യകേരളത്തിലും, പിന്നീട് ഇന്ത്യയ്ക്കു പുറത്തുമായി ദീർഘകാലം വൈദികനായും, മെത്രാപ്പോലീത്തായായും സ്തുത്യർഹമായി സഭയെ സേവിച്ച അഭിവന്ദ്യ ഡോ. തോമസ് മാർ മക്കാറിയോസ് തിരുമേനിയുടെ ദേഹവിയോഗം അപ്രതീക്ഷമായ നിലയിലായത് വളരെ വേദനാജനകമാണ്. ബഹുമുഖ പ്രതിഭയായിരുന്ന അദ്ദേഹത്തിന്റെ സ്വാധീനം ഒരിക്കലെങ്കിലും ഇടപെട്ടിട്ടുള്ള എല്ലാവരിലും എത്തിച്ചേർന്നിട്ടുണ്ട്. ആ പിതാവിന്റെ ഓർമ്മയുടെ മുൻപിൽ സൺഡേസ്ക്കൂൾ പ്രസ്ഥാനം ആദരാഞ്ജലികൾ അർപ്പിക്കുന്നു.

**പരീക്ഷാഫലം:** ഫെബ്രു. 14-നു തന്നെ പ്രസദ്ധീകരിക്കുവാനും ഇന്റർനെറ്റിൽ കൊടുക്കുവാനും സാധിച്ചു. 10, 12 ക്ലാസ്സുകളിലെ മുഴുവൻ റിസൽറ്റും നെറ്റിൽ നൽകിയെങ്കിലും 5 മുതൽ 9 വരെ ക്ലാസ്സിലെ റാങ്കുലിസ്റ്റ് മാത്രമേ കൊടുക്കുവാൻ സാധിച്ചുള്ളു.

**ഉത്തരക്കടലാസ് പുനഃപരിശോധന:** മൂല്യനിർണ്ണയത്തിൽ അതീവ ശ്രദ്ധയും ജാഗ്രതയും കൂടുതലായി ഈ വർഷം പുലർത്തിയിരുന്നു. എങ്കിലും ഉത്തരക്കടലാസ് പുനഃപരിശോധന ആവശ്യമെന്ന് തോന്നുന്നവർക്ക് അപേക്ഷകൾ വെള്ളക്കടലാസിൽ എഴുതി ഏപ്രിൽ 15-നകം കേന്ദ്രത്തിലേക്ക് ഹെഡ്മാസ്റ്റർ മുഖേന അയയ്ക്കാവുന്നതാണ്.

**ഒ.വി.ബി.എസ്.:** 2008-ലെ ഒ.വി.ബി.എസ്. ക്രമീകരണങ്ങൾ ഏകദേശം പൂർത്തിയാക്കിയിട്ടുണ്ട്. ഭദ്രാസന തല ഗാനപരിശീലന ക്ലാസ്സുകൾ മാർച്ച് ആദ്യവാരത്തിൽ നടത്തത്തക്കവിധം ക്രമീകരിക്കുന്നു. ധ്യാനസഹായിയും, മറ്റു പഠന സഹായ വസ്തുക്കളും തയ്യാറാക്കിക്കഴിഞ്ഞു. പുതിയ ഞായറാഴ്ച കഴിഞ്ഞ് ഏപ്രിൽ 1 മുതൽ എല്ലായിടത്തും ഒരുപോലെ ഒ.വി.ബി.എസ്. നടത്തപ്പെട്ടാൽ നന്നായിരിക്കും. ധ്യാനസഹായി യിലെ ഓരോ ദിവസത്തെ ധ്യാനവും ഓരോ അദ്ധ്യാപകൻ നന്നായി പഠിച്ച് കുട്ടികളുടെ നിലവാരത്തിനനുസരിച്ച് പറഞ്ഞു കൊടുക്കുവാൻ പ്രത്യേകം ശ്രദ്ധ വെക്കണം.

പരിസ്ഥിതി അവബോധം വർദ്ധിച്ചുവരുന്ന ഈ കാലഘട്ടത്തിൽ പ്ലാസ്റ്റിക് കപ്പുകളും, പ്ലേറ്റുകളും ഒഴിവാക്കുവാൻ ഭാരവാഹികൾ പ്രത്യേകം ശ്രദ്ധിക്കണം. ഓരോ ദിവസവും ലഘുഭക്ഷണത്തിനും പാനീയത്തിനും പ്ലാസ്റ്റിക് കപ്പുകൾ ഉപയോഗിച്ചാൽ അത് പരിസ്ഥിതിയ്ക്കു വലിയ ദോഷമാകുമെന്നതാണ്. യേശുക്രിസ്തുവിൽ വളരുന്ന ഒരനുഭവം കുട്ടികൾക്ക് ലഭിക്കുന്നതാണ് ഏറ്റം പ്രധാനമായി കരുതേണ്ടത്. മറ്റ് സന്തോഷങ്ങളും ആസ്വാദനങ്ങളുമൊക്കെ ഈ ആത്മീയ ലക്ഷ്യത്തിന്റെ പിന്നിലേ നിൽക്കാവൂ.

സൺഡേസ്ക്കൂളിന്റെയും ഒ.വി.ബി.എസിന്റെയും എല്ലാ പ്രവർത്തനങ്ങളും ദൈവികനാമമഹത്വത്തിനും സഭയുടെ കെട്ടുപണിക്കായും, കുട്ടികളുടെ സ്വഭാവ രൂപീകരണത്തിനുമായിത്തീരണം. ■

## For Favours Received






Baby Jacob, Changanassery







Eliyamma Andrews, Changanassery




# വചന ദീപ്തി

ഫാ. റ്റി. ജെ. ജോഷ്വാ

മാർച്ച് - 9

## കുരുടനെ സൗഖ്യമാക്കുന്ന ഞായർ (സമിയോ)

**വേദഭാഗം:**

**മർക്കോ. 10:46 – 52; മത്താ. 9:27 – 31; യോഹ. 9:1 – 41**

**വിഷയം: യേശുക്രിസ്തു, ലോകത്തിന്റെ വെളിച്ചം**

ആമുഖം: മനുഷ്യന്റെ ദുസ്ഥിതിയും, യേശുവിന്റെ ഔന്നത്യവും വെളിപ്പെടുത്തുന്ന സംഭവമാണ് ഇന്നത്തെ ധ്യാനവിഷയം. പിറവിയിൽത്തന്നെ കുരുടനായിത്തീർന്ന ഒരു ഹതഭാഗ്യനെ നാം കാണുന്നു. യറുശലേമിൽ കൂടാരപ്പെരുന്നാളിൽ സംബന്ധിക്കുവാൻ വന്നെത്തിയ വലിയ പുരുഷാരം. യേശുവും ശിഷ്യന്മാരും ആഗതരായിട്ടുണ്ട്. അവർ കടന്നു പോകുമ്പോൾ ഭിക്ഷ യാചിച്ചുകൊണ്ടിരിക്കുന്ന കുരുടനെ കണ്ടിട്ട് ശിഷ്യന്മാർ, ഒരു ചോദ്യം ഉന്നയിക്കുന്നു. അന്നും ഇന്നും ഏറെ ചർച്ച ചെയ്യപ്പെടുന്ന വിഷയം: പാപവും രോഗവും തമ്മിലുള്ള ബന്ധം. പാപം മൂലമല്ലേ രോഗം സംഭവിക്കുക? സ്വന്തം പാപം അല്ലെങ്കിൽ മുൻ തലമുറയുടെ പാപം, ദുരന്തത്തിനു കാരണമാകുന്നു. ഹൈന്ദവദർശനത്തിലെ കർമ്മ സിദ്ധാന്തത്തോടു സമാനമായ ചിന്ത തന്നെ. അതിനു കർത്താവു നൽകുന്ന ഉത്തരവും, അവിടുന്നു ചെയ്ത അത്ഭുത പ്രവൃത്തിയും യേശുവിലേക്കു നമ്മുടെ ശ്രദ്ധയെ തിരിക്കുന്നു, അതേ സമയം മനുഷ്യന്റെ ദുസ്ഥിതിയിലേക്കും.

വിശുദ്ധ മാമോദീസായുടെ പ്രതീകമായി ഈ സംഭവത്തെ സഭാ പിതാക്കന്മാർ വിവക്ഷിക്കുന്നുണ്ട്. മാമോദീസായ്ക്കു ഗ്രീക്കു ഭാഷയിൽ നൽകിയിട്ടുള്ള ഒരു പേര് "ഫോറ്റിസ്മോസ്" = പ്രകാശനം എന്നാണ്. അന്ധകാര ലോകത്തിൽ നിന്ന് പ്രകാശ വലയത്തിലേക്ക് എത്തുന്ന അനുഭവമാണല്ലോ മാമോദീസാ. മാത്രമല്ല ഈ സംഭവത്തിൽ കഴുകൽ, സുഖപ്രാപ്തി, വിശ്വാസം, ഏറ്റുപറച്ചിൽ, മാനസാന്തരം എന്നിങ്ങനെ രക്ഷാകരാനുഭവത്തിന്റെ എല്ലാ പരാമർശങ്ങളും ഉൾക്കൊള്ളുന്നു.

യേശുവിനെപ്പറ്റി ഈ സംഭവം നൽകുന്ന സാക്ഷ്യം ശ്രദ്ധേയമാണ്:

1) അവിടുന്നു സ്രഷ്ടാവും ദൈവവുമാണ്: ദൈവം മനുഷ്യനെ മണ്ണുകൊണ്ടു സൃഷ്ടിച്ചു എന്നു ഉല്പത്തിയിൽ നാം വായിക്കുന്നു. ഇവിടെയും മണ്ണുകൊണ്ടാണ് കുരുടന് കണ്ണുകൾ സൃഷ്ടിച്ചു നൽകുന്നത്. സഭാ പിതാവായ ഐറേനിയോസ് പറയുന്നത് യേശു നിലത്തു തുപ്പി ചേറുണ്ടാക്കി കുരുടന്റെ കണ്ണിൽ പുരട്ടിയത് താൻ സ്രഷ്ടികർമ്മം നടത്തുന്നതിൽക്കൂടി തന്റെ ദൈവത്വം വെളിപ്പെടുത്തുവാനാണെന്നാണ്. ബാഹ്യമായ എന്തെങ്കിലും വസ്തുവിന്റെ പ്രയോഗം കൂടാതെ തന്റെ വാക്കുകൊണ്ട്, അന്ധത നീക്കി കാഴ്ച നൽകാവുന്നതേയുള്ളു. ആ കുരുടന്റെ കണ്ണുകൾ സൃഷ്ടിക്കപ്പെട്ടില്ലായിരുന്നു. ഇപ്പോൾ സൃഷ്ടിച്ചു നൽകുകയായിരുന്നു. മറ്റൊന്നുകൂടി ഈ പ്രയോഗം നമ്മെ ഓർമ്മപ്പെടുത്തുന്നു; ഔഷധങ്ങളും ഭൗതികമായ ഉപാധികളും രോഗസൗഖ്യത്തിന് ഉപയോഗപ്പെടുത്താമെന്നുള്ളതാണ്.

2) യേശു ലോകത്തിന്റെ വെളിച്ചമാണ്: യേശു ചെയ്ത അത്ഭുത പ്രവർത്തികളെ യോഹന്നാൻ അടയാളങ്ങൾ എന്നു വിശേഷിപ്പിക്കുന്നു. യേശുക്രിസ്തു ആരാകുന്നു എന്നു കാണിക്കുന്ന അടയാളങ്ങൾ എന്നർത്ഥം. അഞ്ചപ്പം കൊണ്ട് അയ്യായിരത്തിലധികം വരുന്ന പുരുഷാരത്തെ തൃപ്തിപ്പെടുത്തിയപ്പോൾ അവിടുന്നു ജീവനുള്ള ( ജീവൻ നൽകുന്ന) അപ്പമാകുന്നു എന്നു തെളിയിച്ചു. അതുപോലെ പിറവിക്കുരുടനെ സൗഖ്യമാക്കുന്നതിൽക്കൂടി അവിടുന്നു ലോകത്തിന്റെ പ്രകാശമാകുന്നു എന്ന സത്യം വെളിവാക്കി. വചനത്തെപ്പറ്റി പറയുന്ന ആദ്യഭാഗത്തുതന്നെ യോഹന്നാൻ വ്യക്തമാക്കി: 'അവനിൽ ജീവനുണ്ടായിരുന്നു; ജീവൻ മനുഷ്യരുടെ വെളിച്ചമാകുന്നു. വെളിച്ചം ഇരുളിൽ പ്രകാശിക്കുന്നു; ഇരുളോ അതിനെ പിടിച്ചടക്കിയില്ല.' (യോഹ. 1:4,5) 'പ്രകാശം' എന്നുള്ള പദം യോഹന്നാനിൽ ആവർത്തിച്ചു പ്രത്യക്ഷപ്പെടുന്നു. സ്നാപക യോഹന്നാൻ വെളിച്ചമായിരുന്നില്ല; വെളിച്ചത്തിനു സാക്ഷ്യം നിൽക്കാൻ വന്നവൻ മാത്രം. പ്രകാശത്തിന്റെ ദൗത്യം സകലതും വെളിപ്പെടുത്തുക എന്നതാണ്. സകല സത്യവും, വെളിപ്പെടുത്തുന്നത് പ്രകാശമാണ്. പ്രകാശം നയിച്ചുകൊണ്ടിരിക്കുന്നു. മരുഭൂമിയിൽ ഇസ്രായേൽ ജനതയെ രാത്രിയിൽ നയിച്ചത് പ്രകാശ സ്തംഭമാണ്. അതേ വിധത്തിൽ ലോകത്തെ യഥാർത്ഥ ലക്ഷ്യത്തിലേക്കു നയിക്കുന്ന ദൗത്യമാണ് ക്രിസ്തു ചെയ്യുന്നത്.

3) അവിടുന്ന് വാഗ്ദത്ത മശിഹാ ആകുന്നു: മശിഹായുടെ ആഗമനത്തിൽ സംഭവിക്കുന്ന കാര്യങ്ങളെപ്പറ്റി ക്രിസ്തുവിന് എട്ടു നൂറ്റാണ്ടുകൾക്കു മുമ്പ് യെശയ്യാ പ്രവാചകൻ പ്രസ്താവിച്ചിട്ടുണ്ട്: "അന്നു കുരുടന്മാരുടെ കണ്ണു തുറന്നു വരും; ചെകിടന്മാരുടെ ചെവി അടഞ്ഞിരിക്കുകയുമില്ല" (35:5) കുരുടർക്കു കാഴ്ച നൽകുന്നതിൽക്കൂടി, അനുകമ്പാ പൂർണ്ണമായ ഒരു സ്നേഹപ്രവൃത്തി അവിടുന്നു ചെയ്തു എന്നുള്ളതിൽ ഉപരി വാഗ്ദാനം ചെയ്യപ്പെട്ട മശിഹാ താൻ തന്നെയെന്ന് വെളിപ്പെടുത്തുകയുമായിരുന്നു. അവിടുന്നു മശിഹായാണെന്ന് ഒരിക്കലും സ്പഷ്ടമായി അവകാശപ്പെട്ടിട്ടില്ല. എന്നാൽ താൻ ചെയ്യുന്ന പ്രവൃത്തികൾ അക്കാര്യം സ്പഷ്ടമാക്കുന്നു എന്ന് സ്നാപക യോഹന്നാൻ അയച്ച ശിഷ്യന്മാരോട് പറഞ്ഞയയ്ക്കുന്നു.

4) അവിടുന്നു വിധികർത്താവും ആകുന്നു: "കാണാത്തവർ കാണ്മാനും കാണുന്നവർ കുരുടർ ആകുവാനും ഇങ്ങനെ ന്യായവിധിക്കായി ഞാൻ ഇഹലോകത്തിൽ വന്നു" (യോഹ. 9:39) ന്യായവിധി അന്ത്യത്തിൽ നടക്കുമെന്നുള്ളത് യഹൂദ സമൂഹത്തിന്റെ വിശ്വാസമായിരുന്നു. എന്നാൽ യോഹന്നാൻ സുവിശേഷത്തിൽ മറ്റൊരു ന്യായവിധിയെപ്പറ്റി പറയുന്നു. അത് ക്രിസ്തുവിന്റെ ആഗമനത്തിൽ തന്നെ നടക്കുന്നതായി ചൂണ്ടിക്കാണിക്കുന്നു; "അവൻ മനുഷ്യപുത്രൻ ആകയാൽ ന്യായവിധി നടത്തുവാൻ അവന്നു അധികാരവും നൽകിയിരിക്കുന്നു... എന്റെ ന്യായവിധി നീതിയുള്ളത് ആകുന്നു" ഈ ന്യായവിധി എന്നുള്ളത് ക്രിസ്തുവിനെ സ്വീകരിക്കുകയോ, തിരസ്ക്കരിക്കുകയോ ചെയ്യുന്നതിൽ അടങ്ങിയിരിക്കുന്നു. 'കാഴ്ചയുള്ളവർ' എന്നു സ്വയം അഭിമാനിച്ച് ക്രിസ്തുവിനെ അംഗീകരിക്കാതെ തിരസ്ക്കരിച്ച പരീശന്മാരും യഹൂദമത മേധാവികളും ന്യായം വിധിക്കപ്പെട്ടു കഴിഞ്ഞിരിക്കുന്നു. നമ്മുടെ ന്യായവിധിയുടെയും മാനദണ്ഡം ഇതു തന്നെ എന്നോർക്കണം.

അടുത്തതായി ഓർക്കുവാനുള്ളത് ആ മനുഷ്യന്റെ ദുസ്ഥിതിയാണ്. അന്ധത ബാധിച്ച അവസ്ഥ. അത് അന്നത്തെ സമൂഹത്തിന്റെ ആത്മീയാവസ്ഥ വെളിപ്പെടുത്തുന്നു. ബാഹ്യമായ അന്ധതയെക്കാൾ ഭയങ്കരമായിട്ടുള്ളത് ആത്മീയാന്ധതയാണ്. ഇക്കാര്യം അന്ധയായിരുന്ന ഹെലൻ കെല്ലർ പ്രസ്താവിച്ചിട്ടുണ്ട്. ഹൃദയദൃഷ്ടി ഇരുണ്ടിരിക്കുന്ന ദുരവസ്ഥയെപ്പറ്റി പൗലോസ് പരാമർശിക്കുന്നു. (റോമ. 1:21) അകക്കണ്ണ് അടഞ്ഞിരിക്കുന്ന അവസ്ഥ വളരെ ദയനീയമെന്നു മാത്രമല്ല അപകടകരം കൂടിയാണ്. അപ്പോഴാണ് അധാർമ്മികതയിലേക്കു വഴുതിപ്പോകുന്നത്. അതുകൊണ്ടാണ് അപ്പോസ്തോലൻ എഫേസ്യർക്ക് എഴുതുമ്പോൾ പ്രാർത്ഥിക്കുന്നത്, "അവരുടെ ഹൃദയദൃഷ്ടി പ്രകാശിക്കണമേ എന്ന്. അങ്ങനെ ആത്മീയ യാഥാർത്ഥ്യങ്ങൾ കാണുവാൻ അവർ പ്രാപ്തരാകും."

ആ മനുഷ്യന്റെ ശാരീരിക നയനങ്ങൾ തുറന്നപ്പോൾ അവൻ ചുറ്റുപാടുകളെ കാണുവാൻ പ്രാപ്തനായി. എന്നാൽ അവന്റെ അകക്കണ്ണുകൂടി തുറന്നതിനാൽ യേശുവിനെ പൂർണ്ണമായി അംഗീകരിക്കുവാൻ കഴിഞ്ഞു; അവൻ ഏറ്റു പറയുന്നു. "കർത്താവേ ഞാൻ വിശ്വസിക്കുന്നു എന്നു പറഞ്ഞ് അവനെ നമസ്ക്കരിച്ചു" (വാക്യം 38) ആ അനുഭവത്തിലേക്ക് വരികയാണ് നമ്മുടെ ആവശ്യം.

മാർച്ച് - 16

**ഓശാന ഞായറാഴ്ച**

**വേദഭാഗം:**

**മത്താ. 21:1-16; മർക്കോ. 11:1-11; ലൂക്കോ. 19:28-44, യോഹ. 12:12-19**

**വിഷയം: മഹത്വ പ്രവേശനം**

ആമുഖം : ബഥനിയിലെ ലാസറിനെ ഉയർപ്പിച്ച സംഭവം ജനങ്ങളിൽ ആവേശവും, ആദരവും, പ്രതീക്ഷകളും, ഉണർത്തി. പ്രതീക്ഷിച്ച മശിഹാ തന്നെയാണു യേശു എന്നുള്ള നിഗമനത്തിൽ അവർ എത്തി ആവേശപൂർവം തന്നെ വരവേൽക്കുകയായിരുന്നു. അന്ന് ജനാവലി ഉച്ചത്തിൽ ആലപിച്ച സങ്കീർത്തനത്തിൽ "ഹോശന്നാ" എന്ന പദം (118:25) മുഴങ്ങിക്കേട്ടു. അത് അവരുടെ മുദ്രാവാക്യമായി മാറി. അതിൽ നിന്ന് ഈ ഞായറാഴ്ചയ്ക്ക് രണ്ടു പേരുണ്ടായി. എന്നാൽ ഇത് യേശുവിന്റെ "മഹത്വ പ്രവേശന"ത്തിന്റെ (Triumphal entry) അനുസ്മരണം നടത്തുന്ന ദിവസമാണ്. അവിടുന്നു രാജാവാകുന്നു എന്നതിനാൽ തന്നെ ആദരവോടും ആഹ്ലാദത്തോടും വരവേൽക്കേണ്ടതിന്റെ ആവശ്യകത വിളിച്ചറിയിക്കുന്ന ദിവസമാണ്.

1. ഈ പ്രവേശനം പൊടുന്നനെ ഉണ്ടായ ഒരു സംഭവ വികാസമല്ല: നേരത്തേ തന്നെ ആസൂത്രണം ചെയ്ത് നിശ്ചയിച്ചിരുന്നതാണ്. കർത്താവിന്റെ പ്രവർത്തനങ്ങൾ എല്ലാം അപ്രകാരമായിരുന്നു. അവിടുന്നു യരുശലേം നഗരത്തിലേക്കും ദേവാലയത്തിലേക്കും മുമ്പ് എത്രയോ പ്രാവശ്യം വന്നിട്ടുണ്ട്. എന്നാൽ ഈ സന്ദർശനത്തിന് എന്താണ് പ്രത്യേകത? ഇത് അവിടുത്തെ അവസാനത്തെ സന്ദർശനമെന്നു ചൂണ്ടിക്കാണിക്കാം. ഇതുവരെയും താൻ വാഗ്ദത്ത മശിഹായാണെന്ന സത്യം ജനം മനസ്സിലാക്കുകയോ അപ്രകാരം തന്നെ അംഗീകരിക്കുകയോ ചെയ്തിട്ടില്ല. കൈസര്യ ഫിലിപ്പ്യയിൽ വച്ച് ശീമോൻ പത്രോസ്, അവിടുന്നു മശിഹായാകുന്നു എന്നു ഏറ്റു പറഞ്ഞുവെങ്കിലും ആ സത്യം ആരോടും പറയരുത് എന്നു കർത്താവു വിലക്കുകയായിരുന്നു. എന്നാൽ ഇനിയും ആ സത്യം ജനത്തോട് വെളിപ്പെടുത്തേണ്ടതുണ്ട് എന്നു കർത്താവു കരുതി. അതു കൊണ്ട് ഈ പ്രവേശനത്തിനുള്ള ഒരുക്കങ്ങളും ക്രമീകരണങ്ങളും അവിടുന്നു മുൻകൂട്ടി ചെയ്തു. പെസഹാപ്പെരുന്നാൾ ആസന്നമായിരുന്നതുകൊണ്ട് ലോകത്തിന്റെ നാനാ ഭാഗത്തു നിന്നുമുള്ള തീർത്ഥാടകർ പതിനായിരക്കണക്കിനു യറുശലേമിൽ എത്തിയിട്ടുള്ള സാഹചര്യമാണ്. ഇതിനേക്കാൾ അനുയോജ്യമായ അവസരം വേറെയില്ല എന്നു യേശു കണ്ടു.

2. എന്നാൽ ഈ പ്രവേശനം ഒരു പ്രവചനത്തിന്റെ പൂർത്തീകരണമായിരുന്നു. അവിടുത്തെ ശുശ്രൂഷയിലെ എല്ലാ സംഭവങ്ങളും പ്രവചന പൂർത്തീകരണമായിരുന്നു. ബി. സി. ആറാം നൂറ്റാണ്ടിൽ ജീവിച്ച സെഖര്യാ പ്രവാചകൻ മശിഹായുടെ ആഗമനത്തെ ചിത്രീകരിച്ചിട്ടുള്ളത് ആക്ഷരികമായി പൂർത്തീകരിക്കപ്പെടുകയാണ്. യിസ്രായേലിന്റെ രാജാവായി യേശു ആഗതനാകുന്നു.

യിസ്രായേൽ പ്രതീക്ഷിച്ച മശിഹാ രാജാവ്, സൈന്യ സന്നാഹത്തോടെ പ്രതാപവാനായി വന്ന് റോമൻ ആധിപത്യം തുടച്ചു നീക്കി ഭൗതികമായ ഒരു ഭരണകൂടം സ്ഥാപിക്കുമെന്നായിരുന്നു. ചരിത്രത്തിലെ യേഹുവിനെപ്പോലെ (2 രാജാ. 9) വാളിന്റെ ശക്തിയാൽ രക്ത ചൊരിച്ചിലിൽക്കൂടി സ്വാതന്ത്ര്യം നേടി ആധിപത്യം സ്ഥാപിക്കുന്ന മശിഹായെ അവർ പ്രതീക്ഷിച്ചു. അവിടുന്നു മശിഹാ രാജാവു തന്നെ. എന്നാൽ വ്യത്യസ്തമായ സ്വഭാവത്തോടും സമീപനത്തോടും കൂടിയ രാജാവ്. അവിടുന്ന് സമാധാനത്തിന്റെ രാജാവാണ്: അതുകൊണ്ട് സമാധാനത്തിന്റെ ചിഹ്നമായ കഴുതപ്പുറത്ത് ആരൂഢനായെത്തി. യുദ്ധത്തിനുള്ള കുതിരയും രഥവും തനിക്കാവശ്യമില്ല. സമാധാനത്തിന്റെ പ്രതീകമായ ഒലിവിന്റെ ശിഖരങ്ങൾ വഴിയിൽ വിതറിയും കരങ്ങളിൽ വഹിച്ചുമാണ് തന്നെ പുരുഷാരം വരവേറ്റത്. അവിടുന്നു വന്നത് ദാവീദിന്റെ ഭൗതികരാജ്യം പുനഃസ്ഥാപിക്കാനല്ല. അവിടുന്ന് ഭൗതിക രാജാവുമല്ല. അവി

ടുന്നു മഹത്വത്തിന്റെ രാജാവാണ്. അവിടുന്ന് ആഗതനായത് സ്വർഗ്ഗരാജ്യം സ്ഥാപിക്കാനും മനുഷ്യഹൃദയങ്ങളിൽ തന്റെ ആധിപത്യം കൈവരുത്തുന്നതിനുമാണ്. ഒലിവുമലയുടെ പടിഞ്ഞാറെ ചരിവിലുള്ള രണ്ടു ചെറുഗ്രാമങ്ങളാണ് ബഥനിയും ബെത്ഫാഗയും. അവിടെ നിന്നാണ് തന്റെ മഹത്വ പ്രവേശന യാത്ര ആരംഭിക്കുന്നത്. മശിഹാ പ്രത്യക്ഷനാകുന്നത് ഒലിവുമലയിൽ ആയിരിക്കും എന്നുള്ള പ്രതീക്ഷ യിസ്രായേൽ പുലർത്തിയിരുന്നു.

3. കർത്താവിന് ഇതിനെ ആവശ്യമുണ്ട്: കഴുതയെ അഴിക്കുമ്പോൾ അതിന്റെ ഉടമസ്ഥനോടു പറയേണ്ട വാക്കുകൾ യേശു ശിഷ്യന്മാരോടു നിർദ്ദേശിച്ചിരുന്നു; "കർത്താവിനെ ഇതിനെ ആവശ്യമുണ്ട്" ആ വാക്കുകൾ നമ്മുടെ ധ്യാന വിഷയമാകേണ്ടതാണ്. നമ്മുടെ പക്കലുള്ളതും കർത്താവിനു ആവശ്യമുള്ളതായി നാം കാണണം. നമ്മുടെ കഴിവുകൾ, താലന്തുകൾ, സ്വാധീനങ്ങൾ, ഇങ്ങനെ പലതും ദൈവരാജ്യ സ്ഥാപനത്തിനായി കർത്താവ് ആവശ്യപ്പെടുന്നു. കർത്താവിന് നമ്മുടെ സമയം ആവശ്യമുണ്ട്; നമ്മുടെ പണം ആവശ്യമുണ്ട്. തന്റെ രാജ്യത്തിന്റെ കെട്ടുപണിക്കും, തന്റെ നീതിയുടെ നിർവ്വഹണത്തിനും. പക്ഷേ നമ്മുടെ പ്രതികരണം എങ്ങനെയാണ്. ആ കഴുതയുടെ ഉടമയെപ്പോലെ സന്തോഷപൂർവ്വം സമർപ്പിക്കുവാൻ നാം സന്നദ്ധരാണോ? അതോ ഒഴികഴിവുകൾ പറഞ്ഞു മാറി നിൽക്കുമോ?

4) കർത്താവ് പ്രവേശിച്ചത് ദേവാലയത്തിലേക്കാണ്: മറ്റു രാജാക്കന്മാർ രാജധാനിയിലേക്കു കടന്നു വരുമ്പോൾ മശിഹാ രാജാവ് ദേവാലയത്തിലേക്കാണ് വരുന്നത്. അവിടുത്തെ ഭവനമാണത്. അവിടെയാണ് തനിക്ക് പ്രവർത്തിക്കുവാനുള്ളത്. അവിടുത്തെ ക്രമക്കേടുകളെയും, ചൂഷണങ്ങളെയും, മാലിന്യങ്ങളെയും തുടച്ചു നീക്കുവാൻ അവിടുന്നു പ്രവർത്തിക്കും. അതിൽ എതിർപ്പും ഭീഷണിയും അപകടവും എല്ലാം നേരിടേണ്ടി വരുമെന്നറിയാം. എങ്കിലും ധൈര്യപൂർവ്വം അവിടുന്ന് ഒരു ശുദ്ധീകരണ പ്രക്രിയ നടത്തി. നമ്മുടെ ഹൃദയമാകുന്ന ആലയത്തിലേക്ക് മഹത്വത്തിന്റെ രാജാവ് കടന്നു വരട്ടെ. അതിലെ എല്ലാ മാലിന്യങ്ങളെയും നീക്കം ചെയ്ത് ദൈവത്തിന്റെ വിശുദ്ധി നിറഞ്ഞ മന്ദിരമായി നമുക്ക് അതിനെ ആക്കിത്തീർക്കാം.

മാർച്ച് - 23

**ഉയിർപ്പു ഞായറാഴ്ച**

വേദഭാഗം: മർക്കോ. 16:1-8; ലൂക്കോ. 24:1-12, യോഹ. 20:1-18, മത്താ. 28:1-20

**വിഷയം: എന്തുകൊണ്ടു പുനരുത്ഥാനത്തിൽ വിശ്വാസിക്കുന്നു?**

ആമുഖം: ലോകചരിത്രത്തിലെ അതിമഹത്തായ സംഭവമാണ് ഇന്ന് അനുസ്മരിക്കപ്പെടുന്നത്-ക്രിസ്തുവിന്റെ പുനരുത്ഥാനം. ക്രിസ്തീയ സുവിശേഷത്തിന്റെ അടിസ്ഥാനമാണ്. ക്രിസ്തുവിനെ മറ്റെല്ലാ അവതാര പുരുഷന്മാരിൽ നിന്നും മഹാന്മാരിൽ നിന്നുമെല്ലാം വ്യതിരിക്തനാക്കിത്തീർക്കുന്നത് അവിടുത്തെ പുനരുത്ഥാനമാണ്. പുനരുത്ഥാനമില്ലായിരുന്നെങ്കിൽ ക്രിസ്തു ഒരു മഹാനായ രക്തസാക്ഷി എന്നു മാത്രം അറിയപ്പെടുമായിരുന്നു.

പൗരസ്ത്യ ഓർത്തഡോക്സു സഭകൾ എല്ലാം തന്നെ ഉയിർപ്പിനു അത്യധികമായ പ്രാധാന്യം നൽകുന്നു. സഭയുടെ ഏറ്റവും വലിയ പെരുന്നാൾ അതുതന്നെ. റഷ്യൻ സഭയിൽ ഉയിർപ്പിനു ശേഷം നാല്പതു ദിവസത്തേക്ക് വിശ്വാസികൾ തമ്മിൽ അഭിവാദനം ചെയ്യുന്നത് ''ക്രിസ്തു ഉയിർത്തെഴുന്നേറ്റിരിക്കുന്നു" എന്നുപറഞ്ഞുകൊണ്ടാണ്. പ്രത്യഭിവാദനം ചെയ്യുന്നത്: "സത്യമായി അങ്ങനെ ഞാൻ വിശ്വസിക്കുന്നു" എന്നു പറഞ്ഞാണ്.

എന്നാൽ യഹൂദന്മാരും മറ്റു ചില മതവിശ്വാസികളും യുക്തിവാദികളും പുനരുത്ഥാന യാഥാർത്ഥ്യത്തെ നിഷേധിക്കുന്നു. ചില ശാസ്ത്രജ്ഞന്മാരും തിരസ്ക്കരിക്കുന്നു, ഇതു ശാസ്ത്രീയമായി തെളിയിക്കപ്പെടാവുന്ന കാര്യമല്ല എന്നവർ വാദിക്കുന്നു. എന്നാൽ നാം എന്തുകൊണ്ട് പുനരുത്ഥാനത്തിൽ വിശ്വസിക്കുന്നു എന്നു വ്യക്തമാക്കേണ്ടതായുണ്ട്.

1) ഒഴിഞ്ഞ കല്ലറ: ഞായറാഴ്ച അതിരാവിലെ മഗ്ദലക്കാരി മറിയയും, മറ്റു ചില സ്ത്രീകളും യേശുവിനെ സംസ്ക്കരിച്ച കല്ലറയിൽ എത്തുന്നു. യോഹന്നാന്റെ സുവിശേഷത്തിൽ മഗ്ദലക്കാരി മറിയം മാത്രമെന്നു കാണാം. കല്ലറ തുറന്നും ഒഴിഞ്ഞും കിടക്കുന്നതായി കണ്ടു. മറിയം ഓടി പത്രോസിനെയും യോഹന്നാനെയും വിവരം അറിയിക്കുന്നു. അവരും എത്തി. യേശുവിന്റെ ശരീരം പൊതിഞ്ഞിരുന്ന ശീലയും, തലയിൽ ചുറ്റിയിരുന്ന തുണിയും വേർപെട്ടു കിടക്കുന്നതായി കണ്ടു. അതായത് ശരീരം അതിനുള്ളിൽ നിന്ന് ആവി ആയിപ്പോയാൽ എങ്ങനെയോ അതുപോലെ. "അവർ കണ്ടു വിശ്വസിച്ചു" എന്നു സുവിശേഷകൻ രേഖപ്പെടുത്തിയിരിക്കുന്നു. ഒഴിഞ്ഞ കല്ലറയും, തുണിയും കണ്ടപ്പോൾ യേശു ഉയിർത്തെഴുന്നേറ്റു എന്നവർക്കു ബോധ്യമായി. മറിയയും, ശിഷ്യന്മാരും വേറെ ഏതോ ശൂന്യമായി കിടന്ന കല്ലറയാകും കണ്ടത് എന്ന് കുബുദ്ധികൾ വാദിക്കുന്നു. സംസ്ക്കരിച്ച കല്ലറ സ്ത്രീകൾ കണ്ടതാണ്. അവർക്കൊരിക്കലും തെറ്റു പറ്റുകയില്ല. മാത്രമല്ല കല്ലറയ്ക്കുള്ളിലെ തുണികൾ, അവരുടെ വിശ്വാസം സ്ഥിരീകരിക്കുന്നതായിരുന്നു. ലോകത്തിൽ എത്രയോ കല്ലറകൾ ഉണ്ട്. പക്ഷേ ഒന്നു മാത്രമേ ഒഴിഞ്ഞ കല്ലറയുള്ളു. ഒരാൾ മാത്രമേ കല്ലറ വിട്ട് ഉയിർത്തെഴുന്നേറ്റിട്ടുള്ളു. മാത്രമല്ല സ്ത്രീകൾ മാലാഖയിൽ നിന്നു കേട്ട ഒരു വലിയ പ്രഖ്യാപനമുണ്ട്! കേവലം രണ്ടു വാക്കുകൾ : "അവൻ ഉയിർത്തെഴുന്നേറ്റിരിക്കുന്നു" ലോകം കേട്ടിട്ടുള്ളതിൽ വച്ച് ഏറ്റവും അർത്ഥപൂർണ്ണവും, ചരിത്രഗതിയെ നിയന്ത്രിക്കുന്നതുമായ ഒരു പ്രഖ്യാപനം.

2) അനേകരുടെ വിശ്വസനീയമായ സാക്ഷ്യങ്ങൾ ഒന്നോ രണ്ടോ പേർക്ക് വെളിപ്പെട്ടുവെന്നല്ല വ്യത്യസ്ത സമൂഹങ്ങൾക്കും വ്യക്തികൾക്കും വ്യത്യസ്ത സാഹചര്യങ്ങളിൽ ഉത്ഥിതനായ യേശു പ്രത്യക്ഷപ്പെട്ടതായി സാക്ഷ്യപ്പെടുത്തുന്നു: തിരുവെഴുത്തുകളിൻ പ്രകാരം മൂന്നാം നാൾ ഉയിർത്തെഴുന്നേറ്റ് കേഫാവിന്നും, പിന്നെ പന്തിരുവർക്കും പ്രത്യക്ഷനായി... അനന്തരം അവൻ അഞ്ഞൂറിൽ അധികം സഹോദരന്മാർക്കു ഒരുമിച്ചു പ്രത്യക്ഷനായി, അവർ മിക്കപേരും ഇന്നുവരെ ജീവനോടിരിക്കുന്നു.... അനന്തരം അവൻ യാക്കോബിനും, പിന്നെ അപ്പോസ്തോലന്മാർക്കും എല്ലാവർക്കും പ്രത്യക്ഷനായി. എല്ലാവർക്കും ഒടുവിൽ അകാലപ്രജപോലെ

യുള്ള എനിക്കും പ്രത്യക്ഷനായി". 1 കൊരി. 15:4-8 അപ്പോസ്തോലന്മാർ എല്ലാവരും നൽകിയ സാക്ഷ്യം പുനരുത്ഥാനത്തെപ്പറ്റിയുള്ളതായിരുന്നു. യേശു വാഗ്ദത്ത മശിഹായാണെന്ന് അവർ വിശ്വസിക്കാനിടയായതുതന്നെ പുനരുത്ഥാനത്തിന്റെ അടിസ്ഥാനത്തിലാണ്. റോമ. 1:5. അവരുടെ പ്രസംഗങ്ങളിൽ എല്ലാം മുഴങ്ങിക്കേട്ടത് ക്രിസ്തുവിന്റെ പുനരുത്ഥാനമാണ്. 1 കൊരി. 15:14; അ. പ്ര. 17:31, 32.

3) സഭയുടെ ഉത്ഭവം: യേശുവിന്റെ പുനരുത്ഥാനത്തിന്റെ അടിസ്ഥാനത്തിലാണു സഭ രൂപം കൊണ്ടത്. വെള്ളിയാഴ്ച ദിവസം ശിഷ്യന്മാർ എല്ലാവരും ചിതറിപ്പോയി. അവർ ഭഗ്നാശരും പിന്മാറ്റക്കാരുമായി. എന്നാൽ അവരെ ധൈര്യചിത്തരും കർമ്മനിരതരുമാക്കിത്തീർത്തത് പുനരുത്ഥാനം മൂലമാണ്. അങ്ങനെയാണ് സഭ രൂപം കൊള്ളുന്നത്. ഉഗ്രമായ എതിർപ്പുകളുടെയും പീഡനങ്ങളുടെയും നടുവിലാണ് ആദിമസഭ മുന്നേറിയത്. അതു സാധ്യമായത് ഉത്ഥിതനായ കർത്താവുമായി അവർക്ക് ആത്മീയബന്ധം സജീവമായി പുലർത്തുവാൻ കഴിഞ്ഞതിനാലായിരുന്നു. അവരുടെ ആരാധനാസമൂഹത്തിൽ കർത്തൃസാന്നിധ്യം അവർ അനുഭവിച്ചറിഞ്ഞു. കേവലം ഒരു തോന്നലിന്റെയോ ഭാവനയുടെയോ കാര്യമില്ല. അതുകൊണ്ട് യോഹന്നാൻ ശ്ലീഹാ സാക്ഷിക്കുന്നു "ഞങ്ങൾ കേട്ടതും സ്വന്തം കണ്ണു കൊണ്ടു കണ്ടതും ഞങ്ങൾ നോക്കിയതും തൊട്ടതും ആയ ജീവന്റെ വചനം" (1 യോഹ. 1:1) അപ്പോസ്തോലിക സഭയുടെ ചൈതന്യവും സർഗ്ഗശക്തിയും എല്ലാം യേശുക്രിസ്തു ഉയർത്തെഴുന്നേറ്റ് സകലത്തെയും തന്റെ കാൽക്കീഴാക്കി വാഴുന്നു എന്ന വിശ്വാസത്തിലും അനുഭവത്തിലും അധിഷ്ഠിതമായിരുന്നു.

4) ഞായറാഴ്ച ആചരണം: പത്തു കല്പനകളിൽ ഒന്നായ ശാബതാചരണത്തിൽ നിഷ്ഠയുള്ള സമൂഹമായിരുന്നു ക്രിസ്തുവിന്റെ സമകാലികരായ യഹൂദജനം. പ്രവാസത്തിൽ നിന്നു മടങ്ങിയെത്തിയപ്പോൾ ശാബതിന്റെ നിയമങ്ങൾ കർശനമായിരുന്നു. യേശുവും അപ്പോസ്തോലന്മാരും ശാബത് ആചരിച്ചിരുന്നു. എന്നാൽ അങ്ങനെയുള്ള അപ്പോസ്തോല സമൂഹം ശാബതു വിട്ട് ഞായറാഴ്ച ആചരണത്തിലേക്കു തിരിയുക എളുപ്പമല്ല. എന്തെങ്കിലും അസാധാരണമായ സംഭവങ്ങൾ അതിനു കാരണമായി പരിണമിച്ചിട്ടുണ്ടാകണം. ആ സംഭവം യേശുവിന്റെ പുനരുത്ഥാനമാണ്. യേശു മഹത്വത്തോടെ ഉയിർത്തെഴുന്നേറ്റ ദിവസം, പാതാളത്തെയും മരണത്തെയും പരാജയപ്പെടുത്തി വൈജയന്തി ആഘോഷിച്ച ദിവസം പരമപ്രധാനമെന്നു മനസ്സിലാക്കി ഞായറാഴ്ച ആരാധനയിലേക്കു സഭ വരിക ആയിരുന്നു.

പുനരുത്ഥാന വിശ്വാസം നമ്മുടെ പുനരുത്ഥാനത്തിന് നിദാനമായി തീർന്നിരിക്കുന്നു എന്നുള്ളതും നാമോർത്ത്, ഈ വലിയ ദിവസത്തെ ഭക്തിപൂർവ്വം നമുക്ക് ആചരിക്കാം.

മാർച്ച് - 30

## പുതുഞായറാഴ്ച

**വേദഭാഗം: യോഹ. 20: 19 - 29**

### വിഷയം: ഭാരതത്തിന്റെ അപ്പോസ്തോലനായ തോമ്മാ ശ്ലീഹാ

ആമുഖം: ഇന്ന് തോമ്മാശ്ലീഹായുടെ ഞായറാഴ്ചയാണ്. അദ്ദേഹത്തിനു വേണ്ടി ഉത്ഥിതനായ യേശുക്രിസ്തു പ്രത്യക്ഷപ്പെട്ട് തോമ്മാശ്ലീഹായുടെ സംശയത്തെ ദുരീകരിക്കുകയും വിശ്വാസത്തിൽ സ്ഥിരപ്പെടുത്തുകയും ചെയ്ത സംഭവം അനുസ്മരിക്കപ്പെടുന്നു. "സംശയാലു"വായ തോമ്മാ ശ്ലീഹാ എന്ന് അദ്ദേഹത്തെ വിശേഷിപ്പിക്കാറുണ്ടെങ്കിലും അദ്ദേഹം നടത്തിയ ധീരമായ വിശ്വാസ പ്രഖ്യാപനം അതുല്യമാണ്. നമുക്ക് ആ സംഭവത്തെ വിശദമായി വിശകലനം ചെയ്യാം.

1) കൂട്ടം വിട്ടവനായ തോമ്മാ ശ്ലീഹാ; യേശുവിന്റെ ക്രൂശാരോഹണം ശിഷ്യന്മാരെ എല്ലാം നിരാശരാക്കി. "അപ്പോൾ ശിഷ്യന്മാർ എല്ലാവരും അവനെ വിട്ട് ഓടിപ്പോയി." (മത്താ. 26:56) എവിടേക്ക് അവർ പോയി എന്നു വെളിപ്പെടുത്തിയില്ല. എങ്കിലും പിന്നീട് അവർ മർക്കോസിന്റെ മാളികമുറിയിൽ തന്നെ സമ്മേളിച്ചു. പക്ഷേ പേടിച്ചരണ്ട അനുഭവത്തിൽ അവർ ഇരുന്ന മുറിയുടെ വാതിലുകൾ ഭദ്രമായി അടച്ച് ഉൽക്കണ്ഠാഭരിതരായി കഴിയുകയായിരുന്നു. ഭയവും ആശങ്കയും, നിരാശയും എല്ലാം അവരെ ഭരിച്ചു. അന്നു സന്ധ്യ ആയപ്പോൾ അവർ പ്രാർത്ഥനയിൽ കഴിയുന്ന സമയത്ത്, അടയ്ക്കപ്പെട്ട വാതിലുകൾക്കകത്ത് യേശുനാഥൻ പ്രത്യക്ഷനായി അവർക്കു സമാധാനം ആശംസിച്ചു. അവരെ ധൈര്യപ്പെടുത്തി. അവരുടെമേൽ ഊതി പരിശുദ്ധാത്മദാനവും പൗരോഹിത്യ നൽവരവും അവർക്കു നൽകി.

ആ സമൂഹത്തിൽ തോമ്മാശ്ലീഹാ ഇല്ലായിരുന്നു. എന്തുകൊണ്ട്? അദ്ദേഹം എവിടെപ്പോയി? കൂട്ടം വിട്ടു പോകുവാൻ കാരണമെന്ത്? മറ്റുള്ളവർ ഭയം പിടിച്ച് മുറിക്കുള്ളിൽ കയറിയിരിക്കുമ്പോൾ ധൈര്യചിത്തനായി വെളിയിൽ ചരിക്കുകയായിരുന്നോ? ഏതായാലും അപ്രകാരം കൂട്ടം വിട്ടപ്പോൾ നഷ്ടമായത് യേശുവിന്റെ ദർശനവും, അതോടൊന്നിച്ചുള്ള അനുഗ്രഹവുമായിരുന്നു. തോമസ് തിരികെ ശിഷ്യ സമൂഹത്തിൽ എത്തിയപ്പോൾ അദ്ദേഹം കണ്ടത്, വലിയ മാറ്റം സംഭവിച്ച സഹപ്രവർത്തകരെയാണ്. ധൈര്യവും, പ്രത്യാശയും, സന്തോഷവും നിറഞ്ഞ വ്യക്തികൾ! ഒരു പാഠം നമ്മെ പഠിപ്പിക്കുന്നു. നിരാശയും, പ്രയാസങ്ങളും നേരിടുമ്പോൾ മറ്റുള്ളവരിൽ നിന്ന് അകലുവാനും ഒറ്റപ്പെടുവാനും ഒരുമ്പെടരുത്. പൗലോസ് ശ്ലീഹാ നമ്മെ ഓർമ്മപ്പെടുത്തുന്നു; "ചിലർ ചെയ്യുന്നതു പോലെ നമ്മുടെ സഭാ യോഗങ്ങളെ ഉപേക്ഷിക്കാതെ തമ്മിൽ പ്രബോധിപ്പിച്ചു കൊണ്ട് സ്നേഹത്തിനും സൽപ്രവൃത്തികൾക്കും ഉത്സാഹം വർദ്ധിപ്പിക്കുവാൻ അന്യോന്യം സൂക്ഷിച്ചു കൊൾക" (എബ്രാ. 10:24-25) അതുപോലെ നമ്മുടെ കൂട്ടായ്മയിൽ നിന്നും വിട്ടുപോകുന്നവരെ കണ്ടു പിടിച്ച് യഥാസ്ഥാനപ്പെടുത്തുവാനുള്ള കടമ നാം വിസ്മരിക്കരുത്.

2) സ്വയമായി ബോധ്യപ്പെടേണ്ടതാവശ്യം: സഹശിഷ്യന്മാർ യേശുവിനെ കണ്ടകാര്യം പറഞ്ഞപ്പോൾ അത് വിശ്വസിക്കുവാനോ അംഗീകരിക്കുവാനോ തോമാ ശ്ലീഹാ സന്നദ്ധമായില്ല. താൻ തന്നെ കാണുകയും, മാത്രമല്ല വിലാപ്പുറത്തും, ആണിപ്പഴുതുകളിലും വിരൽ വച്ചു നോക്കുകയും ചെയ്താൽ മാത്രമേ വിശ്വസിക്കുകയുള്ളൂ എന്നു ശഠിക്കുന്നു. അതു ന്യായീകരിക്കാമോ?

മറ്റ് അപ്പോസ്തോലന്മാരെ അവിശ്വസിക്കുകയല്ലേ ചെയ്തത്? എന്നാൽ തോമ്മാ ശ്ലീഹായുടെ നിലപാട് തികച്ചും ന്യായയുക്തമാണ്. കേട്ടു കേൾവിയുടെ അടിസ്ഥാനത്തിൽ രൂപപ്പെടുത്തേണ്ടതല്ല, സ്വയം അനുഭവിച്ചറിയേണ്ടതാണ് ക്രിസ്തീയ വിശ്വാസം. ക്രിസ്തുവിന്റെ പുനരുത്ഥാനത്തിന്റെ സാക്ഷികൾ ആകേണ്ടവരാണ് അപ്പോസ്തോലന്മാർ. മറ്റുള്ളവർക്ക് ആധികാരികമായി, അവരുടെ അനുഭവ സാക്ഷ്യമായി പ്രഖ്യാപിക്കാം. "ഞങ്ങൾ കേട്ടതും, കണ്ടതും, തൊട്ടുനോക്കിയതുമായ ജീവന്റെ വചനം" എന്ന്. തനിക്കും ആ വിധത്തിൽ സാക്ഷിക്കേണ്ടതിന് നേരിട്ട് വ്യക്തി തലത്തിൽ അനുഭവപ്പെടണമെന്നായിരുന്നു അപ്പോസ്തോലന്റെ നിലപാട്. അത് തെറ്റെന്ന് കർത്താവു പറയുന്നില്ല. അതംഗീകരിച്ചുകൊണ്ട് തോമ്മാശ്ലീഹായുടെ ആഗ്രഹ നിവൃത്തിക്കായിട്ടാണ് അടുത്ത ഞായറാഴ്ച ശ്ലീഹന്മാർക്കു പ്രത്യക്ഷപ്പെടുന്നത്. ശമര്യക്കാരുടെ സാക്ഷ്യം ഇവിടെ പ്രസക്തമാണ് "ഇനി നിന്റെ വാക്കുകൊണ്ടല്ല ഞങ്ങൾ വിശ്വസിക്കുന്നത്. ഞങ്ങൾ തന്നേ കേൾക്കുകയും, അവർ സാക്ഷാൽ ലോകരക്ഷിതാവ് എന്നു അറിയുകയും ചെയ്തിരിക്കുന്നു" (യോഹ. 4:42)

3) ദീപ്തമായ വിശ്വാസ പ്രഖ്യാപനം: ഉയിർപ്പിന്റെ പിറ്റേ ഞായറാഴ്ച ശിഷ്യന്മാർ കൂടിയിരിക്കുമ്പോൾ തോമ്മാ ശ്ലീഹായും ഉണ്ട്. അടയ്ക്കപ്പെട്ട വാതിലുകൾക്കകത്ത് വീണ്ടും യേശു പ്രത്യക്ഷപ്പെട്ട് നിങ്ങൾക്കു സമാധാനം" എന്നു പറഞ്ഞു. യേശുവിനെ കണ്ടപ്പോൾ തോമ്മായുടെ വിചാരവികാരങ്ങൾ എന്തൊക്കെ ആയിരിക്കാം? കർത്താവ് എന്തായിരിക്കും പറയുക എന്നു തോമ്മ ശങ്കിച്ചിട്ടുണ്ടാവും. യേശു തോമ്മായെത്തന്നെയാണ് നോക്കുന്നത്. കുറ്റപ്പെടുത്തലിന്റെയും ശകാരത്തിന്റെയോ വാക്കുകളില്ല. സൗമ്യമായി പറഞ്ഞു. "നിന്റെ വിരൽ ഇങ്ങോട്ടു നീട്ടി എന്റെ കൈകളെ കാണുക; നിന്റെ കൈ നീട്ടി എന്റെ വിലാപ്പുറത്ത് ഇടുക. അവിശ്വാസി ആകാതെ വിശ്വാസി ആയിരിക്കുക." അപ്പോസ്തോലൻ അപ്രകാരം കൈ നീട്ടി തൊടുകയോ വിലാപ്പുറത്ത് വിരൽ ഇടകയോ ചെയ്തതായി യോഹന്നാൻ ശ്ലീഹാ വ്യക്തമാകുന്നില്ല. എങ്കിലും അങ്ങനെ ചെയ്തു എന്ന പാരമ്പര്യം ഉണ്ട്. അത് എന്തായാലും തോമ്മാശ്ലീഹാ ചെയ്ത പ്രഖ്യാപനം ഉദാത്തമായ ഒന്നാണ്. "എന്റെ കർത്താവും, എന്റെ ദൈവവും!" യേശു യഥാർത്ഥത്തിൽ ദൈവം എന്ന ഉറച്ച പ്രഖ്യാപനമായിരുന്നു. സർവ്വജ്ഞാനിയായ ഒരു ദൈവത്തിനു മാത്രമേ താൻ മറ്റു ശിഷ്യന്മാരോട് പറഞ്ഞ വാക്കുകൾ അറിയാൻ കഴിയൂ. സർവ്വശക്തനായ ഒരു ദൈവത്തിനു മാത്രമേ അടയ്ക്കപ്പെട്ട വാതിലുകൾക്കകത്തു പ്രവേശിക്കാനാവൂ. തോമ്മായ്ക്ക് ഉത്തമ ബോധ്യമുണ്ട് തന്റെ മുമ്പിൽ നിൽക്കുന്നത് സാക്ഷാൽ ദൈവം തന്നെ. യേശുവിന്റെ ദൈവത്വത്തെ ചോദ്യം ചെയ്യുന്നവർക്കുള്ള മറുപടിയാണ് തോമ്മയുടേത്. ഈ പ്രഖ്യാപനത്തിലെ "എന്റെ" എന്ന് ആവർത്തിച്ചു പറയുന്നതിന്റെ സൂചന ശ്രദ്ധിക്കപ്പെടേണ്ടതാണ്. തന്റെ വ്യക്തിപരമായ അനുഭവത്തിലും ബോധ്യത്തിലും യേശു തനിക്കാരാകുന്നു എന്ന് വ്യക്തമാക്കുകയായിരുന്നു. നമ്മുടെ വ്യക്തിപരമായ അനുഭവത്തിൽ, എന്റെ കർത്താവും എന്റെ ദൈവവും എന്നു വിശ്വസിച്ചു സാക്ഷിക്കുവാൻ നമുക്ക് സാധിക്കണം. ■

# അപ്രേം റമ്പാച്ചൻ നവതിയുടെ നിറവിൽ



മൈലപ്ര മാർ കുറിയാക്കോസ് ആശ്രമ സുപ്പീരിയർ വന്ദ്യ അപ്രേം റമ്പാച്ചന് 90-ാം വയസ്സ് പൂർത്തിയാകുന്നു. നവതിയാഘോഷങ്ങൾ 2008 മാർച്ച് 25-ാം തീയതി ചൊവ്വാഴ്ച മാർ കുറിയാക്കോസ് ആശ്രമത്തിൽ വച്ച് നടക്കും.

ശ്രേഷ്ഠ നിയുക്ത കാതോലിക്കബാവ അഭിവന്ദ്യ പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ രാവിലെ വിശുദ്ധ കുർബാന അർപ്പിക്കും. തുടർന്ന് 10.30-ന്, ശ്രേഷ്ഠ നിയുക്ത ബാവായുടെ അദ്ധ്യക്ഷതയിൽ കൂടുന്ന പൊതു സമ്മേളനം മാർത്തോമാ വലിയ മെത്രാപ്പോലീത്താ അഭിവന്ദ്യ ക്രിസോസ്റ്റം തിരുമേനി ഉദ്ഘാടനം ചെയ്യും. മെത്രാപ്പോലീത്താമാരായ അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ്, അഭി. പൗലോസ് മാർ പക്കോമിയോസ്, രാഷ്ട്രീയ, സാമൂഹിക, നേതാക്കൾ തുടങ്ങിയവർ ആശംസകളർപ്പിക്കും. ഭവനദാനം, ജീവകാരുണ്യ ഫണ്ട് ഉദ്ഘാടനം, എൻഡോവ്മെന്റ് ഫണ്ട് ഉദ്ഘാടനം തുടങ്ങിയ വിവിധ പരിപാടികൾ ക്രമീകരിച്ചിട്ടുള്ളതായി നവതി ആഘോഷ കമ്മറ്റി കൺവീനർ ഫാ. സാം ജോർജ്ജ്, ജോയിന്റ് കൺവീനർ ഫാ. പി. വൈ. ജെസ്സൻ എന്നിവർ അറിയിച്ചു.

1919 മാർച്ച് മാസം 25-ാം തീയതി തിങ്കളാഴ്ച പുന്നൂരേത്ത് കൊച്ചു കോശിയുടെയും റാഹേലിന്റെയും അഞ്ചാമത്തെ പുത്രനായി കോന്നി, ആമകുന്നിൽ ജനിച്ചു. വിദ്യാഭ്യാസം കോന്നി, പത്തനംതിട്ട എന്നിവിടങ്ങളിൽ നിർവ്വഹിച്ചു. സാഹിത്യ വിശാരദ് പാസായ റമ്പാച്ചൻ 1952-ൽ അട്ടച്ചാക്കൽ സെന്റ് ജോർജ് ഹൈസ്ക്കൂളിൽ അധ്യാപകവൃത്തി ആരംഭിച്ച് 1972-ൽ പെൻഷനായി. 1942 ഫെബ്രുവരിയിൽ വന്ദ്യ മാത്യൂസ് റമ്പാച്ചന്റെ ശിഷ്യത്വം സ്വീകരിച്ചു. പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ ബാവായിൽ നിന്നും 1946-ൽ കോറൂയോ പട്ടവും, 1947-ൽ പരിശുദ്ധ ഔഗേൻ ബാവായിൽ നിന്നും ശെമ്മാശ്ശപട്ടവും 1948-ൽ പ. ഗീവർഗീസ് ദ്വിതീയൻ ബാവായിൽ നിന്ന് വൈദിക പട്ടവും സ്വീകരിച്ചു.

1987-ൽ പ. മാത്യൂസ് പ്രഥമൻ ബാവാ റമ്പാൻ സ്ഥാനവും നൽകി. ഏകദേശം 20-ൽ പരം ഇടവകയിൽ സേവനമനുഷ്ഠിച്ചു. കഴിഞ്ഞ 13 വർഷമായി മാർ കുറിയാക്കോസ് ആശ്രമത്തിന്റെ സുപ്പീരിയറായി സേവനമനുഷ്ഠിക്കുന്നു. ■



**സ്നേഹം നിറഞ്ഞ ഓർമ്മകളോടെ**

**ഒന്നാം വർഷം**

31-03-2008



**ഒ. തോമസ് (സാധു)**

**ചെറുകര പുത്തൻവീട്**

*"നിന്റെ മഹത്വമുദിക്കും നാൾ നിൽക്കണമിവൾ വലഭാഗത്തിൽ"*

സന്തപ്ത കുടുംബാംഗങ്ങൾ

# 2008 ‘ഈസ്റ്റർ’ നേരത്തെ

– വർഗീസ് ജോൺ തോട്ടപ്പുഴ

**ഇ**ത്തവണ ഈസ്റ്റർ നേരത്തെ വരുന്നു. 2008 മാർച്ച് 23–നാണ് ഈസ്റ്റർ അഥവാ ഉയിർപ്പു പെരുന്നാൾ. ഇനിയും 2160, 2228 തുടങ്ങിയ വർഷങ്ങളിലും മാർച്ച് 23–ന് ഈസ്റ്റർ കടന്നുവരും.

ഗ്രിഗോറിയൻ കലണ്ടർ അനുസരിച്ച് ഏറ്റവും അവസാനം മാർച്ച് 23–ന് ഈസ്റ്റർ വന്നത് 1913–ലാണ്. അതിനു മുൻപ് 1636, 1704, 1788, 1845, 1856 തുടങ്ങിയ വർഷങ്ങളിലും മാർച്ച് 23–ന് ഈസ്റ്റർ വന്നിട്ടുണ്ട്.

എന്നാൽ ഈസ്റ്റർ വരാവുന്ന ഏറ്റവും നേരത്തേയുള്ള തീയതി ഇതല്ല; മാർച്ച് 22 ആണ്. ഇനി 2285–ൽ മാത്രമേ മാർച്ച് 22–ന് ഈസ്റ്റർ വരികയുള്ളൂ. ഗ്രിഗോറിയൻ കലണ്ടർ അനുസരിച്ച് 1598, 1693, 1761, 1818 തുടങ്ങിയ വർഷങ്ങളിലും മാർച്ച് 22–ന് ഈസ്റ്റർ വന്നിട്ടുണ്ട്. ഈസ്റ്റർ വരാവുന്ന ഏറ്റവും വൈകിയുള്ള തീയതി ഏപ്രിൽ 25 ആണ്. ഗ്രിഗോറിയൻ കലണ്ടർ പ്രകാരം 1666, 1734, 1886, 1943, 2038, 2190, 2258 എന്നീ വർഷങ്ങൾ ഉദാഹരണം.

വസന്തവിഷുവം (Vernal Equinox) ആയ മാർച്ച് 21 നോ അതിനുശേഷമോ വരുന്ന പൗർണമിയുടെ പിറ്റേ ഞായറാഴ്ചയാണ് ഈസ്റ്റർ. ഈ പൗർണമി (പെസഹാ ചന്ദ്രൻ) ഞായറാഴ്ച വന്നാൽ ഈസ്റ്റർ അതിനടുത്ത ഞായറാഴ്ചയായിരിക്കും. നിഖ്യാ സുന്നഹദോസ് (എ.ഡി. 325) ആണ് ഈ തീരുമാനമെടുത്തത്.

മലങ്കരസഭ ഉൾപ്പെടെ കേരളത്തിലെ സുറിയാനി സഭകൾ ഗ്രിഗോറിയൻ കലണ്ടർ സ്വീകരിച്ചത് 1953 ലാണ്. ലോകത്തെ 10 ശതമാനം ക്രൈസ്തവർ ഇന്നും ജൂലിയൻ കലണ്ടർ അനുസരിച്ചാണ് ഈസ്റ്റർ തീയതി നിശ്ചയിക്കുന്നത്. ഇക്കൊല്ലം ഏപ്രിൽ 27–നാണ് അവരുടെ ഈസ്റ്റർ.

എത്യോപ്യ, എറിട്രിയ, ഈജിപ്ത്, റഷ്യ, ബലാറസ് (ബൈലോറഷ്യ), ഉക്രയിൻ, മൊൾഡേവിയ, ജോർജിയ, യുഗൊസ്ലാവിയ, മാസിഡോണിയ, റുമേനിയ, ബൾഗേറിയ, ഗ്രീസ്, സൈപ്രസ്, ടർക്കി, ഇസ്രയേൽ, ലബനൻ തുടങ്ങിയ രാജ്യങ്ങളിലെ 15 കോടിയോളം ക്രൈസ്തവർ മിക്ക വർഷവും ഒന്നോ നാലോ അഞ്ചോ ആഴ്ചകൾ വൈകിയാണ് ഈസ്റ്റർ ആഘോഷിക്കുന്നത്. ചില വർഷങ്ങളിൽ എല്ലാവരും ഒരുമിച്ച് ഈസ്റ്റർ ആഘോഷിക്കാറുണ്ട്. ഉദാ:– 1990, 2001, 2004, 2007, 2010, 2011, 2014, 2017.

ഇക്കൊല്ലം വചനിപ്പു പെരുനാൾ (മാർച്ച് 25) വലിയ നോമ്പിൽ വരുന്നില്ല. 2160, 2228, 2285 തുടങ്ങിയ വർഷങ്ങളിലും ഇതു സംഭവിക്കും. വചനിപ്പുപെരുനാളും ഈസ്റ്ററും 2035, 2046, 2103 തുടങ്ങിയ വർഷങ്ങളിൽ ഒരുമിച്ചു വരും.

ഇക്കൊല്ലം പെന്തിക്കോസ്തിക്കു ശേഷം 12 ഞായറാഴ്ചകൾ വരുന്നുണ്ട്. ഇക്കൊല്ലം ദനഹാ പെരുന്നാളിനു (ജനുവരി 6) ശേഷം ഒരു ഞായറാഴ്ച മാത്രമേ വന്നുള്ളൂ. ■




**Form IV**

**Malankara Sabha**

| | | |
|---|---|---|
| Place of Publication | : | Kottayam |
| Periodicity | : | Monthly |
| Printer | : | Fr. T.A.Edayadi |
| Whether Citizen of India | : | Yes |
| Address | : | Catholicate Aramana, Kottayam |
| Publisher | : | Fr. T.A. Edayadi |
| Address | : | Item No.5 |
| Editor | : | Fr. Dr. M. John Panicker |
| Whether Citizen of India | : | Yes |
| Address | : | P.O. Box 98, Kottayam-1 |
| Name&Address of the owner | : | Orthodox Viswasa Paripalana Samithy Devalokam, Kottayam-38 |

I, Fr. T.A. Edayadi here by declare that the particulars given above are true to the best of my knowledge and belief.

03.03.2008 Fr. T.A. Edayadi

# "കെയർടേക്കർ" തസ്തികയിലേക്ക് അപേക്ഷകൾ ക്ഷണിക്കുന്നു

ഷാർജ സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് ഇടവകയിൽ "കെയർടേക്കർ" ആയി ജോലി ചെയ്യുവാൻ ആഗ്രഹിക്കുന്ന, താഴെ കൊടുത്തിരിക്കുന്ന നിബന്ധനകൾക്കു വിധേയരായിട്ടുള്ള വ്യക്തികളിൽ നിന്നും അപേക്ഷ ക്ഷണിക്കുന്നു. അപേക്ഷകൾ 2008 ഏപ്രിൽ മാസം 30-ാം തീയതിക്കു മുമ്പായി താഴെകൊടുത്തിരിക്കുന്ന മേൽവിലാസത്തിൽ ലഭിക്കത്തക്കവണ്ണം അയച്ചു തരേണ്ടതാണ്.

## നിബന്ധനകൾ

1. അപേക്ഷകൻ മലങ്കര ഓർത്തഡോക്സ് സഭാ അംഗവും, സൽസ്വഭാവിയും ആരോഗ്യമുള്ളവനും ആയിരിക്കണം.

2. കുറഞ്ഞത് അഞ്ച് വർഷം വി. മദ്ബഹായിൽ ശുശ്രൂഷ ചെയ്ത് കൊണ്ടിരിക്കുന്നവരും, വി. മദ്ബഹായിലെ രീതികളെപ്പറ്റിയും, വി. കൂദാശകളും അതിന്റെ ക്രമീകരണങ്ങളെപ്പറ്റിയും അറിവുള്ളവരും ആയിരിക്കണം.

3. മേൽ ചോദിച്ച 1, 2 വിഷയങ്ങളെപ്പറ്റിയുള്ള ഒരു സാക്ഷ്യ പത്രം അപേക്ഷകന്റെ ഇടവക വികാരിയിൽ നിന്നും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം.

4. അപേക്ഷകന് 20-നും 30-നും മദ്ധ്യേ പ്രായവും, കുറഞ്ഞ വിദ്യാഭ്യാസ യോഗ്യത 10-ാം ക്ലാസ്സ് പാസ്സ് ആയിരിക്കേണ്ടതാണ്; അപേക്ഷകന്റെ പാസ്സ്പോർട്ട് കോപ്പിയും, പാസ്സ്പോർട്ട് സൈസ് ഫോട്ടോയും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം.

5. അപേക്ഷകന്റെ വിദ്യാഭ്യാസ യോഗ്യത, വയസ്സ്, കുടുംബത്തിന്റെ സാമ്പത്തിക സ്ഥിതി ഇവ ബോധ്യപ്പെടുത്തുന്ന സർട്ടിഫിക്കറ്റുകളുടെ പകർപ്പ് അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം.

6. സെലക്റ്റ് ചെയ്യുന്നപക്ഷം, വിവരം അപേക്ഷകനെ നേരിട്ട് അറിയിക്കുന്നതും, ആവശ്യമുള്ള പക്ഷം അപേക്ഷകന്റെ S.S.L.C. സർട്ടിഫിക്കേറ്റ് യു.എ.ഇ.എംബസ്സിയിൽ നിന്നും അറ്റസ്റ്റ് ചെയ്ത് തരേണ്ടതുമാണ്.

7. അപേക്ഷയോടൊപ്പം ഏതെങ്കിലും തരത്തിലുള്ള ശുപാർശ കത്തുകളും, അപേക്ഷ അയച്ചതിനു ശേഷമുള്ള കത്തിടപാടുകളും അപേക്ഷ പരിഗണിക്കാതിരിക്കാനുള്ള കാരണങ്ങൾ ആയിരിക്കുന്നതാണ്.

8. കെയർടേക്കറുടെ സേവനകാലാവധി 2008 നവംബറിൽ ആരംഭിച്ച് മൂന്ന് വർഷം ആയിരിക്കുന്നതും, ഷാർജ് ഇടവക ബൈലാ അനുശാസിക്കുന്ന എല്ലാ ആനുകൂല്യങ്ങളും യഥാസമയം ലഭിക്കുന്നതുമാണ്. ഈ വിഷയത്തെപ്പറ്റിയുള്ള ഷാർജ ഇടവകയുടെ പൊതുയോഗ തീരുമാനം അന്തിമം ആയിരിക്കുന്നതുമാണ്.

**അപേക്ഷ അയയ്ക്കേണ്ട വിലാസം:-**

**Rev. Fr. Saji Yohannan**
**P.O. Box. 2229,**
**Sharjah, U.A.E.**






## പരുമല കോളേജ് ഓഫ് സോഷ്യൽ സയൻസ് ഉദ്ഘാടനം ചെയ്തു



പരുമല സെന്റ് ഗ്രീഗോറിയോസ് ആശുപത്രിയുടെ കീഴിലുള്ള സെന്റ് ഗ്രീഗോറിയോസ് കോളജ് ഓഫ് സോഷ്യൽ സയൻസ്, ബി.എസ്.സി. (എം.എൽ.ടി.-മെഡിക്കൽ ലാബോറട്ടറി ടെക്നോളജി) കോഴ്സുകളുടെ ഉദ്ഘാടനം പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ നിർവ്വഹിച്ചു.

## 500 ഭവനങ്ങൾ നിർമ്മിച്ചു നൽകുന്നു

**മലബാർ:–** മലങ്കര ഓർത്തഡോക്സ് സഭയുടെ കാതോലിക്കേറ്റ് പുനസ്ഥാപന ശതാബ്ദി ആഘോഷത്തിന്റെ ഭാഗമായി മലബാർ ഭദ്രാസനത്തിൽ 500 ഭവനങ്ങൾ നിർമ്മിച്ചു നൽകുന്ന പദ്ധതിക്ക് തുടക്കമായി. മലബാർ ഭദ്രാസനത്തിലെ 101 ഇടവകകളിലും ഭവനരഹിതരായവർക്ക് 1,25,000 രൂപ ചിലവു വരുന്ന ഒരു വീട് എന്ന നിലയിൽ 5 വർഷം കൊണ്ട് 500 ഭവനരഹിതർക്ക് ഭവനം നൽകാനാണ് തീരുമാനം. മലബാർ ഭദ്രാസന വൈദീക സംഘം സെക്രട്ടറി ഫാ. മാത്യു കോലമല കൺവീനറായി പതിനഞ്ചംഗ കമ്മറ്റിയെ ഇടവക മെത്രാപ്പോലീത്ത നിയമിച്ചു.

### പ്രത്യേക ശ്രദ്ധയ്ക്ക്

2007 ഫെബ്രുവരി 13–ാം തീയതി തിരുവനന്തപുരത്ത് സഭയുടെ ആഭിമുഖ്യത്തിൽ നടന്ന പ്രതിഷേധ റാലിയോടനുബന്ധിച്ച് സഭാംഗങ്ങൾക്കെതിരായി എടുത്തിട്ടുള്ള കേസ്സുകളിലും ഇടവക തലങ്ങളിൽ നടന്ന പ്രതിഷേധങ്ങളുമായി ബന്ധപ്പെട്ട കേസ്സുകളിലും പ്രതികളായി ചേർക്കപ്പെട്ടിട്ടുള്ളവർ പ്രൊഫ. ഇ. ജേക്കബ് ജോൺ, ഇലഞ്ഞിക്കൽ, 38, വൃന്ദാവൻ ഗാർഡൻസ്, പട്ടം, തിരുവനന്തപുരം –4 (0471–25555889, മൊബൈൽ – 9447055889) എന്ന വിലാസത്തിൽ എത്രയും വേഗം ബന്ധപ്പെടണമെന്നറിയിക്കുന്നു.

## പ്രതിഭാ പുരസ്ക്കാരം പ്രൊഫ. ഐസക് പാമ്പാടിക്ക്




എയർ-ഇന്ത്യാ-മനോരമ അദ്ധ്യാപക പ്രതിഭാ പുരസ്ക്കാരം കേരളാ യൂണിവേഴ്സിറ്റി വൈസ് ചാൻസിലർ ഡോ. എം. കെ. രാമചന്ദ്രൻ പാമ്പാടി കെ. ജി. കോളജ് അദ്ധ്യാപകൻ ഡോ. ഐസക് പാമ്പാടിക്കു നൽകുന്നു. ജയന്ത് മാമ്മൻ (മനോരമ) കൊടിയേരി ബാലകൃഷ്ണൻ (ആഭ്യന്തര മന്ത്രി) വി. തുളസീദാസ് ഐ.എ.എസ്. (ചെയർമാൻ എയർ-ഇന്ത്യ) എന്നിവർ സമീപം




വാർത്തകൾ

## പ. സുന്നഹദോസ് തീരുമാനങ്ങൾ

പ. കാതോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിൽ കോട്ടയം പഴയ സെമിനാരിയിൽ 18 മുതൽ 23 വരെ ചേർന്ന സുന്നഹദോസ് സമ്മേളനത്തിന്റെ പ്രധാന തീരുമാനങ്ങൾ:- സഭാ വൈദിക ട്രസ്റ്റിയുടെ മുഖ്യ ചുമതലയിൽ സുശക്തമായ ഒരു പബ്ലിക് റിലേഷൻ സംവിധാനം ക്രമീകരിക്കുന്നതിന് നിശ്ചയിച്ചു. സഭാവക സംഘടനകളുടെയും സ്ഥാപനങ്ങളുടേയും പ്രസ്ഥാനങ്ങളുടേയും 2008-2009-ലെ ബഡ്ജറ്റ് അംഗീകരിച്ചു. വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ ശതാബ്ദി ആഘോഷങ്ങളോടനുബന്ധിച്ച് ക്രമീകരിക്കുന്ന പദ്ധതികൾക്ക് അംഗീകാരം നൽകി. 2008 സെപ്റ്റംബർ മാസത്തിൽ അർമ്മീനിയായിലെ എച്ച്മിയാഡ്സിനിൽ നടക്കുന്ന വിശുദ്ധ മൂറോൻ കൂദാശയിലും, എത്യോപ്യയിൽ വച്ച് നടക്കുന്ന ഓറിയന്റൽ സഭകളുടെ സമ്മേളനത്തിലും സഭയിൽ നിന്നുള്ള ഡലിഗേഷനുകൾ സംബന്ധിക്കുന്നതാണ്. അർമ്മീനിയൻ സഭയുടെ പരിശുദ്ധ കരേക്കിൻ രണ്ടാമൻ കാതോലിക്കാ 2008-ലെ പരുമലപ്പെരുന്നാളിനോടനുബന്ധിച്ചും, ലെബാനോനിലെ രണ്ടാം കാതോലിക്കാ 2008 സെപ്റ്റംബറിലെ മലങ്കര അസ്സോസിയേഷൻ യോഗത്തോടനുബന്ധിച്ചും മലങ്കരസഭ സന്ദർശിക്കുന്നതിനുള്ള ക്രമീകരണങ്ങൾ ചെയ്തു. പരുമല സെന്റ് ഗ്രിഗോറിയോസ് മിഷൻ ആശുപത്രിയോടനുബന്ധിച്ച് ക്യാൻസർ കെയർ സെന്റർ തുടങ്ങുന്നതാണ്. പഴയ സെമിനാരിയോടനുബന്ധിച്ച് ഒരു ചരിത്രമ്യൂസിയം ആരംഭിക്കും. 2008-2009 പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനിയുടെ ചരമ പ്ലാറ്റിനം വർഷമായി വിവിധ പരിപാടികളോടെ ആഘോഷിക്കും. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ മെത്രാപ്പോലീത്തായുടെ ചരമ ശതാബ്ദിയോടനുബന്ധിച്ച് വിപുലമായ പദ്ധതികൾ ആസൂത്രണം ചെയ്യുന്നതിന് പ്രത്യേകം സമിതിയെ ചുമതലപ്പെടുത്തി. സുന്നഹദോസിന്റെ അടുത്ത സമ്മേളനം ഓഗസ്റ്റ് 19 മുതൽ 23 വരെ പഴയ സെമിനാരിയിൽ ചേരും.

## ദേശീയ മനുഷ്യാവകാശ അവാർഡിന് നാമനിർദ്ദേശങ്ങൾ ക്ഷണിക്കുന്നു

ബാംഗ്ലൂർ:- വിജിൽ ഇൻഡ്യ മൂവ്മെന്റിന്റെ ഈ വർഷത്തെ എം.എ. തോമസ് ദേശീയ മനുഷ്യാവകാശ അവാർഡിന് നാമനിർദ്ദേശങ്ങൾ ക്ഷണിക്കുന്നു. മനുഷ്യാവകാശ പ്രശ്നങ്ങളുമായി ബന്ധപ്പെട്ട് പ്രവർത്തിക്കുകയും മനുഷ്യാവകാശ സംരക്ഷണത്തിനായി പ്രയത്നിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്ന വ്യക്തികൾക്കും സംഘടനകൾക്കും വേണ്ടി നാമനിർദ്ദേശങ്ങൾ നൽകുകയോ നേരിട്ട് അപേക്ഷ സമർപ്പിക്കുകയോ ചെയ്യാം.

അവാർഡ് സംബന്ധിച്ച വിശദവിവരവും നാമനിർദ്ദേശ ഫാറവും വിജിൽ ഇൻഡ്യ മൂവ്മെന്റ്, 61 ചാൾസ് കാംബെൽ റോഡ്, കോക്സ് ടൗൺ, ബാംഗ്ലൂർ, പിൻ-560005 എന്ന വിലാസത്തിലോ vigl@myoutele.com എന്ന ഇ-മെയിൽ വിലാസത്തിലോ ലഭിക്കും. പൂരിപ്പിച്ച നാമനിർദ്ദേശങ്ങൾ ലഭിക്കേണ്ട അവസാന ദിവസം ഏപ്രിൽ 30 ആണ്.

## ഫാ. വി. വർഗ്ഗീസ് ദിവംഗതനായി



ചെങ്ങമനാട് ആശ്രമ സുപ്പീരിയറും, കൊട്ടാരക്കര ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബി.എഡ്. കോളേജ് പ്രിൻസിപ്പലുമായിരുന്ന ഫാ. വി. വർഗ്ഗീസ് ദിവംഗതനായി കൊട്ടാരക്കര കോളേജ് പ്രിൻസിപ്പാൾ, കോളജ് മാനേജർ, ബിഷപ്പ് മാത്യൂസ് മാർ കൂറിലോസ് കോർപ്പറേറ്റ് അഡ്മിനിസ്ട്രേറ്റർ, പ്രൈവറ്റ് അൺ എയിഡഡ് കോളജ് മാനേജ്മെന്റ് അസോസിയേഷൻ കേരള ചാപ്റ്റർ പ്രസിഡന്റ്, സഭാ മാനേജിംഗ് കമ്മറ്റിയംഗം, തിയോളജിക്കൽ സെമിനാരി ഗവേണിംഗ് ബോർഡംഗം എന്നീ നിലകളിൽ പ്രവർത്തിച്ചിട്ടുണ്ട്. മറ്റു സാമൂഹിക സാംസ്ക്കാരിക മേഖലകളിൽ പ്രവർത്തിച്ചു വരികയായിരുന്നു. സംസ്ക്കാരം ചെങ്ങമനാട് ദയറായിൽ നടത്തി. പ. ബാവാ തിരുമേനിയും അഭിവന്ദ്യ തിരുമേനിമാരും പങ്കെടുത്തു.

ഫെബ്രുവരി 19 ചൊവ്വാഴ്ച കൊട്ടാരക്കര പുലമൺ ജംഗ്ഷനിൽ വച്ചു നടന്ന അനുസ്മരണ സമ്മേളനം കൊല്ലം ഭദ്രാസനാധിപൻ മാത്യൂസ് മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു വന്ദ്യ വൈദികരും വിശ്വാസികളും പങ്കെടുത്തു.

## സമ്മാനാർഹർ



സൺഡേസ്ക്കൂൾ അഖില മലങ്കര സഹപാഠ്യ മത്സരത്തിൽ സൗത്ത് സോൺ ഹയർ സെക്കണ്ടറി വിഭാഗം പൊതുവിജ്ഞാനത്തിന് രണ്ടാം സ്ഥാനം നേടിയ സിനു സൂസൻ ജേക്കബ് (തിരുവനന്തപുരം ഭദ്രാസനം), കൊട്ടാരക്കര ഡിസ്ട്രിക്ട്, കുറ്റിയിൽ ഭാഗം സെന്റ് ജോർജ് സൺഡഡേസ്ക്കൂൾ വിദ്യാർത്ഥിനിയും കൊട്ടാരക്കര കോട്ടപ്പുറം കുന്നത്തുവീട്ടിൽ ഫാ. ഡി. ജേക്കബിന്റെയും മിനി ജേക്കബിന്റെയും മകളുമാണ്.

## പ്രകാശനം ചെയ്തു

എം.ഒ.സി. പബ്ലിക്കേഷൻ പ്രസിദ്ധീകരിച്ച ബഹു. സി. സി. ചെറിയാനച്ചൻ രചിച്ച ക്രിസ്തീയ ജീവിത സാഫല്യമെന്ന ആദ്ധ്യാത്മിക ഗ്രന്ഥം പ്രകാശനം ചെയ്തു. 23-2-2008 പ. വട്ടശ്ശേരിൽ തിരുമേനിയുടെ പെരുന്നാളിനോടനുബന്ധിച്ച് പ. കാതോലിക്കാ ബാവാ തിരുമേനി സഭാ അസോസിയേഷൻ സെക്രട്ടറി ഡോ. ജോർജ് ജോസഫിന് ആദ്യപ്രതി നൽകിക്കൊണ്ടാണ് പ്രകാശനം നിർവ്വഹിച്ചത്.

പുസ്തക വില: 100 രൂപ, എം.ഒ.സി. പബ്ലിക്കേഷനിലും, വൈദിക സെമിനാരി ബുക്ക് ഷോപ്പിൽ നിന്നും പുസ്തകം ലഭിക്കുന്നതായിരിക്കും.

# കല്ലുങ്കത്രപ്പള്ളി - വൈദികന് മർദ്ദനമേറ്റു

**എ.** ഡി. 1817 ൽ സ്ഥാപിതമായ കല്ലുങ്കത്ര സെന്റ് ജോർജ്ജ് പള്ളി 1928 വരെയുള്ള നൂറ്റിപ്പതിനൊന്ന് വർഷങ്ങളോളം കാലാകാലങ്ങളിൽ മലങ്കരമെത്രാപ്പോലീത്താമാരാൽ നിയമിക്കപ്പെട്ട വൈദികരാൽ പള്ളി ഭരണം സുഗമമായി നടത്തപ്പെട്ടിരുന്നു. എന്നാൽ 1928ൽ പാത്രിയർക്കീസ്-കാതോലിക്കോസ് കക്ഷി വഴക്കിനെ തുടർന്ന് സർക്കാർ പള്ളി പൂട്ടി മുദ്രവച്ചു. കോടതിയിൽ കേസ്സ് നടന്നു. അതിനുശേഷം ആരാധനയ്ക്കായി 1929 ൽ കാതോലിക്കാ വിഭാഗം മണലേൽപ്പള്ളിയും പാത്രിയർക്കീസ് വിഭാഗം കല്ലുങ്കത്ര സെന്റ് ജോർജ്ജ് പള്ളിവക പുരയിടത്തിനോട് ചേർന്ന് പുതുതായി വാങ്ങിച്ച 25 സെന്റ് സ്ഥലത്ത് സെന്റ് മേരീസ് പള്ളിയും സ്ഥാപിച്ചു. 1931 ലുണ്ടായ കോടതിവിധിയെ തുടർന്ന് രണ്ടു കൂട്ടരും തവണ പ്രകാരം മാറിമാറി കല്ലുങ്കത്രപ്പള്ളിയിൽ ആരാധന നടത്തിക്കൊണ്ടിരിക്കയും 1964 വരെ അപ്രകാരം തുടരുകയും ചെയ്തു. ഓർത്തഡോക്സ് വിഭാഗം കല്ലുങ്കത്ര സെന്റ് മേരീസ് പള്ളിയിലും പാത്രിയർക്കീസ് വിഭാഗം മണലേൽ പള്ളിയിലും ആരാധന നടത്തിവന്നു.

1931 മുതൽ 64 വരെയുള്ള കാലയളവിൽ ഇരുവിഭാഗവും മാറിമാറി കല്ലുങ്കത്രപ്പള്ളിയിൽ ആരാധന നടത്തിക്കൊണ്ടിരുന്ന അവസരങ്ങളിൽ പലവട്ടം പാത്രിയർക്കീസ് വിഭാഗം പ്രകോപനങ്ങൾ സൃഷ്ടിച്ച് അതിക്രമങ്ങൾ നടത്തിയിട്ടുണ്ട്. 1958 ലെ സുപ്രീം കോടതി വിധിയെ തുടർന്ന് യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് സ്വീകരിച്ച പരി. ഗീവർഗ്ഗീസ് ദ്വിതീയൻ ബാവായെ 1960 മെയ് 2 ന് കല്ലുങ്കത്രപ്പള്ളിയുടെ കവാടത്തിൽ വച്ച് പാത്രിയർക്കീസ് വിഭാഗത്തിലെ സമാധാന വിരോധികൾ പിക്കറ്റ് ചെയ്യാൻ ശ്രമിച്ചു. 1961 മാർച്ച് 10ന് കണ്ടമുണ്ടാരിൽ തോമസ് ജോൺ അവർകളുടെ ശവസംസ്കാരശുശ്രൂഷ പാത്രിയർക്കീസ് വിഭാഗക്കാർ അലങ്കോലപ്പെടുത്താൻ ശ്രമിക്കുകയുണ്ടായി. അന്നും പാത്രിയർക്കീസ് അനുഭാവികൾ ഓർത്തഡോക്സ് സഭയിലെ വൈദികരെ ആക്രമിക്കുകയും മർദ്ദിക്കുകയും ചെയ്തു.

1964ൽ പരി. ഔഗേൻ പ്രഥമൻ ബാവായുടെ സ്ഥാനാരോഹണത്തെ തുടർന്നു കല്ലുങ്കത്ര ഇടവകയിലെ രണ്ടു കക്ഷികളും തമ്മിൽ യോജിപ്പിലെത്തി. അന്നു മുതൽ രണ്ടുകൂട്ടരും ഒന്നിച്ച് കല്ലുങ്കത്രപ്പള്ളിയുടെ ഇടവകക്കാർ എന്ന നിലയിൽ ഒരുമയോടെ സഹവർത്തിച്ചുവന്നു. ഇരുകൂട്ടരും ഒന്നായപ്പോൾ അവരവർ താമസിക്കുന്നതിനടുത്തുള്ള പള്ളിയിൽ വന്ന് ആരാധനയിൽ സംബന്ധിച്ചുകൊണ്ടിരുന്നു. ഇടവകപ്പട്ടക്കാരായ മുപ്പാത്തിയിൽ മത്തായി കത്തനാരും കല്ലുങ്കത്ര തോമസ് കത്തനാരും കണ്ടമുണ്ടാരിയിൽ ജയിംസ് കത്തനാരും മാറിമാറി മണലേൽപ്പള്ളിയിലും കല്ലുങ്കത്രപള്ളിയിലും കർമ്മങ്ങൾ അനുഷ്ഠിച്ചു വരവേ 1977ൽ മുപ്പാത്തിയിൽ മത്തായി കത്തനാർ ദിവംഗതനായി. തുടർന്ന് മറ്റു രണ്ടു പേരും തവണ വച്ച് കർമ്മങ്ങൾ അനുഷ്ഠിച്ചുവന്നു. 1964 മുതൽ അതായത് ഇരുകൂട്ടരും യോജിച്ചപ്പോൾ മുതൽ 1980 വരെ - 1934 ലെ സഭാഭരണഘടന അനുസരിച്ച് കല്ലുങ്കത്രപ്പള്ളി ഭരണം നടന്നുവന്നിരുന്നുവെങ്കിലും 1972 മുതൽ വൈദികർ രണ്ടുപേരും പാത്രിയർക്കീസ് പക്ഷത്തു നിലകൊണ്ടതിനാൽ കാതോലിക്കോസ് വിഭാഗക്കാർക്ക് പല പ്രയാസങ്ങളും നേരിട്ടു. 1981ൽ കല്ലുങ്കത്രപ്പള്ളി ഇടവകാംഗമായ ബഹു. പി. യു കുരുവിള അച്ചൻ മലങ്കര ഓർത്തഡോക്സ് സഭയിലെ ഒരു വൈദികനായി പട്ടമേറ്റു എന്ന ഒറ്റക്കാരണത്താൽ അദ്ദേഹത്തിന് സ്വന്തം ഇടവകയിൽ വി. കുർബ്ബാന അർപ്പിക്കുന്നതിനും ബന്ധുക്കളുടെ ശവസംസ്കാരശുശ്രൂഷയിൽ പങ്കെടുക്കുന്നതിനുമുള്ള നീതിനിഷേധിക്കപ്പെട്ടപ്പോൾ അതിനുള്ള അവസരം സൃഷ്ടിക്കേണ്ട കടമ ഇടവകാംഗങ്ങളിൽ വന്നുചേർന്നു. തന്മൂലം 06-06-1981ൽ ഇരുകക്ഷികളും ചേർന്ന് നടത്തിയ കൂടിയാലോചനകളുടെ ഫലമായി ഉണ്ടാക്കിയ കരാർ അനുസരിച്ച് കല്ലുങ്കത്ര തോമസ് കത്തനാരും കണ്ടമുണ്ടാരിയിൽ ജയിംസ് കത്തനാരും മണലേൽപ്പള്ളിയിലെ ശുശ്രൂഷകളിൽ നിന്നും വിട്ടുനിന്നു. ബഹു. കോടതിയുടെ അന്തിമവിധിയ്ക്കു വിധേയമായിട്ടാണ് ഈ കരാർ നടപ്പാക്കിയത്. ഇരുകക്ഷികൾക്കും അർഹമായ അവകാശങ്ങൾ അധികാരപ്പെട്ട കോടതിയിൽ നിന്ന് നേടിയെടുക്കുന്നതിന് തടസ്സമില്ലെന്ന് ഈ കരാറിൽ വ്യവസ്ഥചെയ്തിട്ടുണ്ട്. കരാർപ്രകാരം കാതോലിക്കാവിഭാഗത്തിന് അവരുടെ വൈദികർക്കും മേൽസ്ഥാനികൾക്കും തങ്ങളുടെ മരിച്ചവരെ കല്ലുങ്കത്രപ്പള്ളി സെമിത്തേരിയിൽ സംസ്ക്കരിക്കുന്നതിനും പ്രാർത്ഥനകൾ നടത്തുന്നതിനും തടസ്സമോ പ്രതിബന്ധങ്ങളോ ഉണ്ടാക്കുവാൻ പാടില്ല എന്നും വ്യവസ്ഥ ഉണ്ട്.

ഈ സൗകര്യം പോലും നഷ്ടപ്പെടുന്ന തരത്തിൽ കല്ലുങ്കത്ര പള്ളി പുതുക്കിപ്പണിയുന്നതാനായി പാത്രിയർക്കീസ് പക്ഷം ഏകപക്ഷീയമായി തീരുമാനമെടുത്തു. ഇതിനോടകം 1985 ലെ റീസർവ്വേയുടെ കാലത്ത് കല്ലുങ്കത്രപ്പള്ളിയുടെ പേരിലുള്ള സ്വത്തു മുഴുവൻ പാത്രിയർക്കീസിന്റെ പേരിൽ തൊട്ടടുത്തു സ്ഥിതിചെയ്യുന്ന സിംഹാസന പള്ളിയുടെ പേരിലേക്ക് ആക്കിത്തീർക്കുവാൻ വേണ്ടി അധികാരികളെ സ്വാധീനിച്ച് വില്ലേജ് ആഫീസിലെ റെക്കാർഡുകളിൽ കൃത്രിമം കാണിച്ച് മാറ്റം വരുത്തി, തിരുത്തിയെഴുതിച്ച് കള്ളരേഖയുണ്ടാക്കി. കാര്യങ്ങൾ ഇത്രയും വഷളായപ്പോൾ തങ്ങളുടെ ന്യായമായ അവകാശങ്ങൾ സംരക്ഷിക്കുന്നതിനു വേണ്ടി കാതോലിക്കോസ് വിഭാഗം കോട്ടയം മുൻസിഫ് കോടതിയിൽ കേസ്സ് ഫയൽ ചെയ്തിരിക്കുകയാണ്. ബഹു. മുൻസിഫ് കോടതിയിൽ നിന്നുണ്ടായ ഇടക്കാല ഉത്തരവിൽ പാത്രിയർക്കീസ് വിഭാഗത്തിനെ അത്യാവശ്യ റിപ്പയർ അല്ലാതെ പള്ളിക്കെട്ടിടസമുച്ചയം പൊളിയ്ക്കുകയോ പുതുക്കുകയോ പുനരുദ്ധരിക്കുകയോ ആയതിനു കൂട്ടിച്ചേർപ്പുകൾ നിർമ്മിക്കുകയോ അരുതെന്ന് കോടതി വിലക്കിയിരിക്കുകയാണ്.

1981 മുതൽ 15-02-2008 വരെ കരാർ പ്രകാരം തടസ്സങ്ങളൊന്നുമുണ്ടായിരുന്നില്ല. എന്നാൽ കോടതിയിൽ കേസ്സ് ഫയൽ ചെയ്തപ്പോൾ മുതൽ ബഹു. കെ. എം. സഖറിയാ അച്ചനെയും കുടുംബാഗങ്ങളെയും ചില പാത്രിയർക്കീസ് അനുഭാവികൾ ഫോണിൽ കൂടി ഭീഷണിപ്പെടുത്തുക പതിവായിരുന്നു. 16-02-2008 ശനിയാഴ്ച കല്ലുങ്കത്രപ്പള്ളി സെമിത്തേരിയിൽ ധൂപപ്രാർത്ഥനയ്ക്കു ചെന്നപ്പോൾ ഉടമ്പടിക്കു വിരുദ്ധമായി സെമിത്തേരിയിൽ പ്രവേശിക്കുന്നതിന് ഗേറ്റ് അടച്ചിട്ടു തടസ്സം സൃഷ്ടിച്ചു. ഗേറ്റു തുറന്ന് ധൂപപ്രാർത്ഥന നടത്തി. പിറ്റേദിവസം (17-02-2008 ഞായർ) ധൂപപ്രാർത്ഥനയ്ക്കായി കല്ലുങ്കത്രപള്ളി സെമിത്തേരിയിൽ എത്തിയ സഖറിയാ അച്ചനെയും വിശ്വാസികളെയും ഒരുകൂട്ടം പാത്രിയർക്കീസ് അനുഭാവികളായ ഗുണ്ടകൾ അസഭ്യവർഷത്താൽ അധിക്ഷേപിക്കുകയും തിരികെ പോരാൻ കാറിൽ കയറുന്ന അവസരത്തിൽ അച്ചനെ ക്രൂരമായി മർദ്ദിക്കുകയുമാണുണ്ടായത്.

സത്യസന്ധവും നീതിപൂർവ്വവുമായ പ്രവർത്തനങ്ങൾക്ക് ഫാ. കെ. എം. സഖറിയാ നേതൃത്വം നൽകിയതിനാലും പാത്രിയർക്കീസു വിഭാഗം കല്ലുങ്കത്രപ്പള്ളിയുടെ പ്രമാണങ്ങളിൽ തിരുത്തൽ വരുത്തി ചതി പ്രയോഗത്തിലൂടെ ഓർത്തഡോക്സ് വിഭാഗത്തിന്റെ അവകാശങ്ങൾ ഇല്ലാതാക്കാൻ ചെയ്ത നിന്ദ്യവും നികൃഷ്ടവുമായ പ്രവൃത്തികൾ വെളിച്ചത്തു കൊണ്ടുവന്നതിലുള്ള വൈരാഗ്യവും രോഷവുമാണ് അച്ചനെ കയ്യേറ്റം ചെയ്യുന്നതിന് പാത്രിയർക്കീസ് വിഭാഗത്തെ പ്രേരിപ്പിച്ചത്. *"വെള്ളിയാഴ്ച ക്രൂശിച്ച സത്യം ഞായറാഴ്ച ഉത്ഥാനം ചെയ്യുമെന്നുള്ള ഉറപ്പിൽ പ്രത്യാശയോടെ നമുക്ക് കാത്തിരിക്കാം"*. സത്യം ജയിക്കുകതന്നെ ചെയ്യും. ■

